കോഴകൾ കുറഞ്ഞ വിദ്വാന്മാർകൾ ചമച്ചിട്ട്.
ഭോഷൻ ഞാനതുപോലെ ചൊല്ലുവാൻ ഭാവിച്ചതു
ദോഷമല്ലെന്നു വരുത്തീടണം തമ്പുരാനേ!
കുംഭഞ്ഞി കൊച്ചീക്കോട്ട പോരതിൽ പിടിപ്പതി-
ന്നമ്പോടേ മുൻപുണ്ടായ ബന്ധം ഞാൻ ചൊല്ലീടുവൻ.
കേട്ടുകൊണ്ടാലുമെങ്കിലാദിയേ ചുരുക്കത്തിൽ
ഒട്ടൊഴിയാതെ ചൊല്ലുവാൻ വേലയെന്നിരിക്കിലും.
കേരളമടക്കിവാണീടിന മുടിമന്നൻ
ചേരമാൻ മരുമകനാദിയിൽ കൊട്ടത്തോരു
നാടൻപത്തീരുകാതം വാഴും പെരുമ്പടപ്പിൽ
കൂടലർകാലന്മാരാം മന്നവർ പലർ വാണു.
കാലമൊട്ടേറെച്ചെന്നകാലത്തു മന്നവന്മാർ
നാലുപേരായി; പിന്നെപ്പേററുണ്ടായ് വരുവാനും
കണ്ടില്ല വഴിയെന്നു മന്നരുമമാത്യരു-
മിണ്ടൽപൂണ്ടിതു ബന്ധുവർഗ്ഗവും പ്രജകളും.
അന്നു പാർ വാഴും വീരകേരളമഹീപതി-
തന്നുടേ നിയോഗമുണ്ടായതു കേട്ടുകൊൾവിൻ:—
"അററ താവഴിക്കടുത്തുള്ള താവഴിയഞ്ചു-
ണ്ടുററവരവരിൽവച്ചുത്തമരായ്ക്കൊള്ളണം."
അഞ്ചു താവഴിയേതെന്നെന്നോട്ടു ചോദിക്കിലോ
അഞ്ചും ഞാൻ ചൊല്ലീടുവനഞ്ചാതേ കേട്ടുകൊൾവിൻ.
മൂത്തതാവഴി ഇളതാവഴി മുരിങ്ങൂരും
പേത്തും ചാഴിയൂർ പിന്നെപ്പഞ്ചമം പള്ളുരുത്തി:
എന്ന താവഴിയഞ്ചിലാദിയുമൊടുക്കവും
തന്നിലുൽപന്നരായ മന്നരിൽ ഗുണവാന്മാർ
ഇന്നവരെന്നു നോക്കിപ്പലക്ഷം തെളിയവേ
ഉണ്ണികളാക്കാമെന്നു കല്പിച്ചങ്ങിരിക്കയിൽ
വണ്ണവർപുരംപുക്ക മന്നവനതുകാലം
കണ്ണുനീരായിവന്നു പിന്നെയുള്ളവർക്കെല്ലാം.
ശേഷമുള്ള രചന്മാർ മൂവരുമൊരുമിച്ചു
ശേഷക്രിയയും കഴിച്ചുമരുന്നതുകാലം
മൂവരിലിളമയായ മേവിന രാമവർമ്മർ
പൂവിശിഖനസമൻ ഭൂപതി മഹാബലൻ

ആദിതേയാലയത്തിലാദിതങ്ങടൽവേറാട്;
ആധിതോയത്തിൽ വീണാരാ വിധിയെന്ന ജനം.
പിന്നെയുള്ളരചരും മന്ത്രികളായുള്ളോരും
ഒന്നിച്ചു നിരൂപിച്ചു സന്തതം സന്തതിയായ്
കല്പിക്കവേണം മന്നം കല്പിച്ചു പാടല തന്നെ
കെല്പോടെന്നുറച്ചവർ രണ്ടുതാവഴിയീന്നും
ദത്തുവച്ചിതു തന്റെനാടെല്ലാം പാലിപ്പാനായ്;
അത്തലും തീൻ മാടമന്നവർ വസിച്ചിതു.
നാട്ടിലുള്ളവർകൾക്കും തെളിഞ്ഞു മനമപ്പോൾ
കോട്ടയിൽമരുവുന്ന പരദേശികൾ പിന്നെ
ചോതരക്കുറിൽ വൻപും മുമ്പും വെണ്മയും ചേരും
ചേതോമോഹനരൂപൻ ബിംബധീശചന്ദ്രനും
വൻപെഴും നെടുന്തളിവാഴും വിണ്ടണിക്കോട്ട-
ത്തമ്പെഴും മഹീസുരമന്നനും തെളിഞ്ഞിതു.
ചെമ്പകച്ചേരിൽവാഴും ദേവനാരായണക്ഷ-
മിമ്പം വന്നിതു മാടമന്നവരുണ്ടാകയാൽ.
മററിടപ്രഭുക്കൾക്കുമററമാടമ്പികൾക്കും
അററമില്ലാതെയുള്ള സന്തോഷമുണ്ടാകയാൽ
മങ്ങാട്ടു പടിഞ്ഞാററുക്കുറുവാഴുന്ന വീര-
നങ്ങനേ നിരന്ന സന്തോഷവുമുണ്ടായ്വന്നു.
ചോതരക്കുറു വദ്ധിച്ചീടുമെന്നുള്ളതിനാൽ
പ്രീതിപൂണ്ടെല്ലാവരും വാണിടാമിരിക്കട്ടെ.

ചൊല്ലെഴും പെരുമ്പടപ്പിങ്കലേ പിറന്നുള്ള
നല്ല മന്നവരുടേ കാലത്തെക്കഴിഞ്ഞോരറ
വൈരസ്യമുണ്ടായ്വന്നു ദത്തരാം മന്നർ തമ്മിൽ;
പാരതിന്നൊരു മുടിവായതുമതുതന്നെ.
ചൊല്ലെഴും കരപ്പുറത്തുള്ള ലോകരും പിന്നെ
നല്ല ചെമ്പകച്ചേരിൽ വാഴും വേദിയർകോനും
ഒന്നിച്ചുകൂടിപ്പള്ളവിരുത്തിനുപനമായ്
നന്നായി നിരൂപിച്ചു: „മൂത്തതാവഴിയീന്നു
വച്ചോരെ നീക്കംചെയ്തു വാഴണം നമുക്കിനി.„
ഒരംശപരവിലാസങ്ങളെന്നു പിന്നേടം ചൊല്വു!
ഇളമുറററച്ചുടൻ രണ്ടുതാവഴിയതിൽ

മൂത്തതാവഴിമന്നൻ മുട്ടത്തിന്നെഴുന്നള്ളി.
അടുത്തു കരപ്പുറത്തുള്ള ലോകരും കൂടി
വെടിവെപ്പിച്ചു പള്ളുവിരുത്തിൽ വാഴും മന്നൻ.
തിരിച്ചു പള്ളിയോടം തുറവൂരട്ടത്തുടൻ
ഇരുന്നു വിവശനായ് മൂത്തതാവഴിനൃപൻ.
കച്ചും വൈരികൾ ചെന്നു വളഞ്ഞാരവിടത്തിൽ
നിശ്ചയം പിഴുക്കവനെന്നുറച്ചതു കാലം.
വൻപെഴും മങ്ങാട്ടുമേനവനാമവനേയും
സംഭ്രമം നീക്കിപ്പള്ളുവിരുത്തി വാഴും നൃപൻ
പിഴുക്കി പിന്നെ മൂത്തതാവഴിനൃപന്മാരെ-
യഴകേറിന കൊച്ചിതന്നിൽ നിന്നറിഞ്ഞാലും.
കുന്തീനന്ദനന്മാരെഗ്ഗാന്ധാരീതനയന്മാർ
ചൂതിൽത്തോല്പിച്ചു നാടുവാണപോൽ പാരുതന്നിൽ
എന്നതുപോലെ മൂത്തതാവഴിമന്നവർക്കു
വന്നിതുവിധിമതമെന്നതേ പറയാവൂ.
    രാമവർമ്മരും തന്റെ തമ്പിയും പിഴുകീതു
രാമദേവനും തമ്പിതാനുമെന്നതുപോലെ.
കടുകെപ്പുറൻപുക്കു പൈങ്ങോട്ടുകൈമ്മളോടും
കടന്നു മൂന്നുരാത്രി വസിച്ചാരനന്തരം
പാങ്ങായി മരുവുന്ന മങ്ങാട്ടുവീരൻനാട്ടിൽ
വാങ്ങിനാരഭിമാനഹാനിയും നിരൂപിച്ചു.
ബന്ധുക്കൾ നമുക്കിനിയാരുള്ളതെന്നുള്ളതും
ചിന്തയായ് രാമവർമ്മർ മേവീടും കാലത്തിങ്കൽ
വീരകേരളനൃപൻ മന്ത്രികളോടും കൂടി
പാരാതെ നിരൂപിച്ചു തന്നനന്തരവനായ്
ചാഴിയൂരച്ചനെദ്ദത്തുകൊൾകയും ചെയ്തു
കോഴക്കൂടാതെ കുറഞ്ഞൊരുനാൾ ചെന്നശേഷം
വാനവർപുരിപുക്കു വീരകേരളനൃപൻ
വാണിതു മൂപ്പു പിന്നെച്ചാഴിയൂരച്ചനും.
വൻപടയോടു ശിവപേരൂർ വാഴുന്ന കാലം
വൻപരാകിയ മൂത്തതാവഴിനൃപന്മാരും
ചൊല്ലെഴും മണക്കുളത്തുള്ള നമ്പിടിതന്നെ-
യല്ലലുംതീർന്നു കണ്ടു വൃത്താന്തം കേൾപ്പിച്ചപ്പോൾ

വാട്ടമുണ്ടാകവേണ്ടാ മാനസത്തിങ്കലൊരു
കൂട്ടു ഞാനുണ്ടെന്നതു പറഞ്ഞു നമ്പിടിയും
ചൊല്ലുഴം പൂന്തുറേശൻ പാങ്ങുണ്ടു തനിക്കെന്നു
തള്ളലോടതുകേട്ടു മൂത്തതാവഴിമന്നൻ
തെക്കുംകൈലാസമായ തൃശ്ശിവപേരൂർച്ചെന്നു
വെക്കത്തിൽപ്പടക്കൂട്ടി ചാഴിയൂർമന്നനോടു.
പിൻതുണ തനിക്കൊരു നമ്പിടിയുണ്ടെന്നുള്ള
ചിന്തനം മനതാരിലേററവും മുഴുക്കയാൽ
ചാഴിയൂരരചനും മൂത്തതാവഴിക്കാരനും
കോഴ്ക്കൂടാതെ പടതുടന്നോരനന്തരം
നമ്പിടി നായന്മാരോടൊന്നിച്ചു ചേർന്നീടിനാൻ
വൻപെഴും ശിവപേരൂരങ്ങാടി തന്നിലപ്പോൾ.
ചാഴിയൂരരചന്റെ സേവകർ കണ്ടു വെടി
പാഴിലല്ലെന്നുചൊല്ലി നമ്പിടിതന്നെക്കൊന്നു.
ചിന്തിച്ചാനതുനേരം മൂത്തതാവഴിമന്നൻ
ബന്ധുവായ് നമുക്കുപകാരാർത്ഥം പടയോട്ടം
അന്തരാ വന്നാൻ മണക്കുളത്തിലരചനും;
അന്തമക്കിനാരവർ ചിന്തയിൽ നിന്നിക്കാലം.
പാങ്ങിനി നമുക്കാരുമില്ലല്ലോ പടയ്ക്കിപ്പോൾ;
വാങ്ങുകേയുള്ളൂവെന്നു വാങ്ങിച്ചു പെരുമ്പട.
എന്നവാർത്തകൾ കേട്ടു കുക്കുടക്കോട്ടനാഥൻ
തന്റേടേ മന്ത്രികളുമായോർത്തു നിരൂപിച്ചു:
"നമ്മുടേ ക്രൂരനായ നമ്പിടിതന്നെക്കൊന്നു
നമ്മോടമരുന്ന വൈരികൾ തന്നോടു നാം
വെട്ടണം പടയിനി നമ്മുടേ മണക്കുളം
പെട്ടൊരു ശിവപേരൂർ കിട്ടുവോളവു"മെന്നു
ചിന്തിച്ചു മരുവുമ്പോൾ മൂത്തതാവഴിമന്നൻ
പൂന്തുറേശനെക്കണ്ടു വൃത്താന്തം കേൾപ്പിച്ചപ്പോൾ
ബന്ധു ഞാനുണ്ടു നാട്ടുവാഴിപ്പേനെന്നിങ്ങനേ
ചിന്തിച്ചു ചൊല്ലി മാനവിക്രമനരപതി.
വൻപടക്കൂട്ടിപ്പട ഭാവിച്ചങ്ങിരിക്കുംപോൾ
വൻപൻ ചാഴിയൂർവാഴും മന്നനും മുടിഞ്ഞള്ളി.
ഇക്കാലം തരം പടവെട്ടുവാനെന്നോർത്തുടൻ

മുമ്പോട്ടു പൂന്തുറേശൻ വൻപടകൊണ്ടുവന്നു
കാലന്റെ കാലനായ ശങ്കരൻ മേവും തെക്കൻ-
കൈലാസമായ ശിവപേരൂർക്കു മടിയാതെ.

അക്കാലം പെരുമ്പടപ്പിങ്കലേ പിറന്നുള്ള
ചൊല്ലുകൊണ്ടൊരുർവ്വീശരും വൻപടജാലങ്ങളും
രാഘവനെന്നു പേരായുള്ള വാഗ്യാക്കോയിലും
പോർകരിസമൻ പാലിയത്തുമേനവൻതാനും
അരിയതിട്ട മുരിയമംഗലമൊരുമിച്ചു
വാരിധി ഗിരിരാജനോടമർചെയ്യുംപോലെ
കുന്നിക്കുപോലും പോരിന്നേതുമേ വഴുതാതെ
മൂന്നുനാലഞ്ചുവർഷം കഴിഞ്ഞോരനന്തരം
നിന്നിനിപ്പോരുകരുതെന്നുടൻ നിരൂപിച്ചു
അന്നു രാഘവൻകോയിലമ്മതമ്പുരാനെയും
കൊണ്ടഥ പുക്കു നല്ല കൊച്ചിയിൽ കോയിലക-
ത്തിങ്കലും തീർന്നു വാണു ബന്ധുക്കളോടും കൂടെ.
ചൊല്ലെഴും പാലിയത്തുമേനോനും പടവാങ്ങി-
ച്ചല്ലലുംതീർന്നുകൊണ്ടു മംഗലമകംപുക്കു.
പൂന്തുറേശന്റെ പടവരവു തടുപ്പതി-
നെന്തൊരു കഴിവെന്നു ചിന്തിച്ചു കല്പിച്ചിതു
വീരിയംപൂണ്ടു കരപ്പുറത്തേഴായിരവും
നേരോടേയെഴുപത്തിരണ്ടു മാടമ്പികളും
പത്തെണ്ണം നാലിൽപെരുക്കീട്ടൊരുരണ്ടുംകൂടി-
യൊത്തെണ്ണീടുമ്പോളെണ്ണമുള്ള മേനവന്മാരും
ഒത്തു മറ്റുള്ള ബന്ധുജനത്തിനോടുകൂടി-
ദ്ദത്തുകൊള്ളുവാൻ വെട്ടമന്നനെച്ചെന്നു കണ്ടു.
കാര്യങ്ങളോരോതരം കേൾപ്പിച്ചു നേരത്തിങ്കൽ
കാരിയക്കാരന്മാരും വള്ളുവർകോനും കൂടെ
ഓരോരോ കാര്യങ്ങളെച്ചിന്തിച്ചു നരപതി
പാരതിൽ പുകഴ്പൊങ്ങും വീരിയമാടത്തിങ്കൽ.
ചോതരക്കുറെന്നു പേരാകിന സ്വപത്രപത്തിൽ
കാതലായുള്ള ജനം വന്നപേക്ഷിച്ചുമൂലം
ചെല്ലാഞ്ഞാൽ മതിപോരായെന്നതുതന്നെയല്ല;
ചൊല്ലെഴും പൂന്തുറേനെപ്പേടിച്ചെന്നതും വരും.

എല്ലാററെക്കൊണ്ടുമിനി വന്നവരോടുകൂടി-
ച്ചെല്ലണം പെരുമ്പടപ്പിങ്കലെന്നുറച്ചിതു.
    ചൊല്ലീതു വെട്ടമന്നൻ തന്നമന്ത്രിവരോടു
എല്ലാരും കേൾക്കെ "ചിലർ പോകണം മാടത്തിങ്കൽ.
വെട്ടിക്കൊന്നിട്ടും വെട്ടിച്ചത്തിട്ടും മടിയാതെ
വെട്ടമെൻകാതംപോലെ രക്ഷിപ്പിനവിടവും.
ക്ഷത്രിയകുലത്തിങ്കൽ പിറന്നുള്ളരചന്മാർ
ശക്തരല്ലാതെ മുന്നമില്ലെന്നു ധരിക്കണം.
ആജിയിൽ മരിക്കയുമാശ്രിതരക്ഷണവും
വ്യാജമെന്നിയേ ശത്രുസംഹാരപ്രവൃത്തിയും
ബാഹുജധർമ്മമെന്നു വേദശാസ്ത്രത്തിൽ ചൊല്ലൂ.
എന്നതിന്നൊരുവിഘ്നം വന്നെന്നാലവർകൾക്ക
പിന്നെ നിര്യാണംവന്നാൽ നരകം ചിരകാലം."
മന്നവന്മാരോടിത്ഥമരുളിച്ചെയ്തു മന്നൻ
പിന്നെയും ദത്തുകൊൾവാൻ വന്നവരോടു ചൊല്ലി.
"നീതിയേറിന നിങ്ങളെല്ലാരും കേൾക്കാനായി-
ട്ടാദരവോടു ഞാനുണ്ടൊന്നു ചൊല്ലുന്നിതിപ്പോൾ.
ഉത്തരക്കൂറെന്നൊരുകൂറിനെ നിരൂപിച്ചും
ചേതസി പെരുമ്പടപ്പിൽ സ്വരൂപത്തെയോർത്തും
ജാതിയൊന്നെന്നതോർത്തും വന്ന നിങ്ങളെയോർത്തും
ചേതസി തന്നീടുന്നിതെന്നുടെയുണ്ണികളെ.
നല്ലതു ചൊല്ലിദ്ദോഷംവിലക്കിപ്പണ്ടുപണ്ടേ-
യുള്ള മര്യാദപോലെ നടത്തിക്കൊള്ളണമേ.
മാനത്തിന്നൊരു കടുകളവും നീങ്ങുമെന്നു
മാനസതാരിൽ നിങ്ങളാരുമോർക്കയുംവേണ്ടാ.
വെട്ടവരെന്നാക്കീർത്തിയെട്ടുനാട്ടിലും ശ്രുതി
വിട്ടുവാങ്ങുമാറില്ല പടയ്ക്കു പുറകോട്ട്.
പെരികെ വൈകിക്കേണ്ടായെല്ലാർക്കും ഗുണ"മെന്നാ-
യരുളിച്ചെയ്തു വിടമൂളി വെട്ടവർകോനും
തൊഴുതോരമന്ത്രിവന്മാരെയും കരംകൊണ്ടു
തഴുകി മാർവിൽച്ചേർത്തു പോവാനായ നിയോഗിച്ചാൻ.
വന്ന സേവകരോടും മന്ത്രികളോടും പോയി-

ച്ചെന്നമ്മതമ്പുരാനെക്കൈവണങ്ങിനാരവർ.
കൌരവരിപുകുലവംശസംഭവന്മാരാം
ഐത്രൂർമന്നരുംക്രൂടിട്ടത്തുപുക്കനന്തരം
വൈരം കുന്നലക്കോനോടുള്ളതു നിരൂപിച്ചാൽ
ചേരും തക്കമാമിതെന്നുള്ളിലേ കുറിക്കൊണ്ടു
ഐപരമായെല്ലാവരുമൊന്നിച്ചു യഥാക്രമം
പൌരന്മാർ ചൊല്ലുംവണ്ണം നാടതു വാണീടിനാർ.
നന്മക്കളിന്നെനിക്കിങ്ങിവരെന്നരുൾചെയ്തു
തന്നാടു രക്ഷിപ്പാനായ് കല്പിച്ചു ജനനിയും.
പാലിയത്തമന്നീടും മന്തിരി വിരുതനും
കാലം വൈകാതെ രാമേലാൻകോയിലുമൊരുമിച്ചു
തെക്കുംകൈലാസം വാഴും കുന്നലമന്നനോടു
ശങ്കയും നീക്കിപ്പടവെട്ടിച്ചു നിത്തീടിനാൻ.
കുന്നിനും കടൽക്കും താൻ നാഥനാം വടചരൻ
നിന്നൊരു പ്രകാരേണ ഒട്ടത്താനന്നേ വേണ്ടു.
അങ്ങു പോരിരുപുറം ചെയ്തതിലൊരുപുറം
ചാഞ്ഞുപോകയില്ലെന്നു കേൾവിയും മുഴുത്തപ്പോൾ
അടുത്തു വെൺപലേശന്മാരതിനാശം തീർപ്പാൻ
തടസ്സം പറഞ്ഞുടനടങ്ങി നാട്ടുപുക്കു.
ഏറനാടരും പെരുമ്പടപ്പുമൊരുപോലെ
നിരന്നു കുന്നലക്കോൻ വാണിതു തന്റെ നാട്ടിൽ.
വാഴണമെന്നു വെൺപലേശഭൂപാലരുടേ
കോഴ ക്രൂടാത വാക്യംകേട്ടലമേശനും
ത്രിശ്ശിവപേരൂർക്കോയിക്കലവും ചുട്ടുപൊട്ടി-
ച്ചാശ്ചര്യം വരുമാറു വാങ്ങിച്ചു പെരുമ്പട.
വൻപരിൽ മുമ്പേറുന്ന വെൺപലമന്നവരും
വൻപോടുക്രൂടെപ്പുക്കു വെൺപലനാടുതന്നിൽ
ചൊല്ലെഴും ശിവപേരൂരായിതു പെരുമ്പട-
പ്പല്ലവും തീർന്നു പടക്രൂട്ടവുമൊരുമ്പെട്ടു.
വെട്ടമന്നരുമൈത്രൂർമന്നരുമൊരുമിച്ചു
വെട്ടിച്ചു വടചരനോടു വൻപടയന്നു.
മംഗലരായ ബന്ധുഭൂപർക്കും തെളിഞ്ഞിതു
ചങ്കരൻകോതമുമ്പായുള്ളിടപ്രഭുക്കൾക്കും.

നാല്പത്തിരണ്ടു പട്ടോലക്കാക്കും തെളിയവേ
കെല്പോടു ഭത്തരായ മന്നവർ വാഴും കാലം
ചൊല്ലെഴും പുറത്തുകാൽമന്നവൻ നിയോഗത്താൽ
വല്ലഭമോടു ജനരാലും പറങ്കിവന്നു
കൊച്ചിയും മററും പല കോട്ടകൾ രക്ഷിപ്പാനായ്
മെച്ചമേറിന മാടഭൂപതിതന്നെക്കണ്ടു.
സമ്മാനിച്ചവൻ പൊന്നും വെള്ളിയും പട്ടുകളും
നന്മയേറിന പനിനീരോടു ചന്ദനവും
കാഴ്ചയും വച്ചു നല്ല കൊച്ചിയിൽക്കോട്ടതന്നിൽ
വിശ്വാസത്തോടുകൂടെ വാണിതു സുഖത്തോടേ.
ദേവേന്ദ്രസമനായ വെട്ടമന്നവൻ താനും
കോംവിപൊങ്ങിന പെരുമ്പടപ്പിൽ മൂപ്പുവാണു.
ദേവദേവേശപ്രിയശ്രേഷ്ഠഭൂപരിപാലൻ
ദേവനാരായണനും പറങ്കിതാനും പിന്നെ
വിണ്ടലർകുലമതുമടക്കി മരുവീടും
വിണ്ടണിക്കോട്ട വാഴും മന്നനുമൊരുമിച്ചു
ഇണ്ടലും തീൎന്നുകൊണ്ടു തന്നുടേനാടമ്പത്തി-
രണ്ടുകാതവും പാലിച്ചരചൻ വാഴും കാലം
കുന്നലക്കോനോരോരോ ദേശത്തെയടക്കിനാൻ.
കുന്നികൾ കുറയാതെ മാററാരേ മടക്കുമ്പോൾ
—ഏറെ ഞാൻ പല വാക്കു വെറുതെ ചൊല്ലേണമോ—
ഏറനാടരും പെരുമ്പടപ്പുമൊരുപോലെ,
വൈരസ്യമുണ്ടായ്വന്നു കുന്നലനൃപനേററം
വീൎയ്യത്താൽ തന്നോടൊപ്പം പോർ ചെയ്യുന്നതുമൂലം
നല്ലോരു കലഹവും കല്പിച്ചു പൂന്തുറേശൻ
ചൊല്ലെഴുമെത്രൂർനൃപർ വാഴുന്ന ക്രൂരം ബലാൽ
പാട്ടു പാടൊരുപുറം തീവെയ്ക്കുന്നതുകണ്ടു
വാടിയങ്ങിരിക്കയില്ലെങ്ങുമേ വീരന്മാർകൾ
ചാടിവന്നിട്ടന്നേരം വെട്ടിക്കൊല്ലുകവേണം
മാടമന്നനേയെന്നു വൻപടയയച്ചിതു.
രാമനോടുടേ ഖരദൂഷണർ ചെല്ലുംപോലെ
രാമവർമ്മക്കു നേരേ വന്നിതു പെരുമ്പട.
വരുന്ന വൈരികളെക്കണ്ടോരുനേരത്തിങ്കൽ

ഇരുന്ന രാമവർമ്മരെഴുന്നേററിതു മെല്ലെ.
നോക്കി ഞാനിരിക്കയില്ലെന്നുകല്പിച്ചു തന്റെ
നീക്കം കൂടാത പടയോടു ചെന്നേററനേരം
ഘോഷമാർന്നിതല്ലോ യുദ്ധവുമതുകാലം
ശേഷിച്ചീടാതെ പടയൊക്കെപ്പെട്ടതിൻശേഷം
കക്കടക്കോട്ടുനാഥൻ മാനവിക്രമൻപട
കുക്കുടം പൊരുംപോലെ പൊരുതു ചെല്ലുന്നേരം
ഐരൂർ നിന്നിട്ടു ദത്തുപുക്കോരു രാമവർമ്മർ
ശൌര്യവാരിധിതന്നെ വെട്ടിക്കൊന്നറിയാതെ
കട്ടിൻമേൽ വച്ചു നല്ല പട്ടുകൊണ്ടുടൽമൂടി
ഒട്ടും വൈകാതെയൊത്തനിലത്തു വച്ചാരല്ലോ

എന്ന വാർത്തകൾ വെട്ടംതന്നിന്നു ദത്തുപുക്ക
മന്നൻ പെരുമ്പടപ്പിലിളയ നരപതി
തന്നോടു ദൂതന്മാർകൾ ചെന്നറിയിച്ചശേഷം
വന്നുടൻ തന്റെ തമ്പിതന്നുടേ ശവം കണ്ടു
ചത്തതു മൂത്തവനെന്നോർത്തു സോദരകായം
പത്തിരുപതു വലംവച്ചു കുമ്പിട്ടു കൂപ്പി
മടിയിൽ തലയെടുത്തുടനേ വെച്ചുകേണു:
"മടികൂടാതെ വെട്ടിമരിച്ച വീരനാകും
അനുജാ നിന്നെയിനി ഞാനേതുനാളിൽ കാൺമു?
ഞാനല്ലോ മുൻപിൽ മരിച്ചീടുവാനവകാശം;
പിന്നാലെ നീയെന്നല്ലോ ഞാൻ നിനച്ചിരുന്നതും;
മുന്നേ നീ മരിച്ചതു കുററമല്ലെന്നേ വേണ്ടു!"
ഇത്തരമരുൾചെയ്തു ദുഃഖിച്ചു നൃപവരൻ
ചിത്തമോദേന തമ്പിതന്നുടൽ തഴുകിയും
കണ്ണീരുമനുജന്റെ ദേഹത്തിൽ നിന്നു വരും
പുണ്ണീരും കരംകൊണ്ടു തുടച്ചു പകയോ-
ടെണ്ണില്ലാതോളം വരും കോപാവശതയോടും
എന്നെയുമുണ്ണിയേയും ഒന്നിച്ചിട്ടടക്കണം
പിന്നെയുള്ളവരെന്നു മന്നവനരുൾചെയ്തു
ചെന്നുടൻ കുന്നലക്കോൻതന്നുടേ പടയോട്ടു
കൊന്നതു പറവതിന്നത്രയും പണിയത്രെ.

കൂടെപ്പോയവർ പടവെട്ടിച്ചത്തതിൻശേഷം
കൂടലർകാലനായ മന്നവൻ കോപത്തോടേ
കാരണമായ വെട്ടത്തും പെരുമ്പടപ്പിലും
കാരണമായോർകളെ വന്ദിച്ചു നടേതന്നെ
ആദരവോടു പരദേവതമാർകളെയും
ചോതരക്കുറിനേയും വന്ദിച്ചു വഴിപോലെ
ചിത്തത്തിൽ ഗുരുവിനെച്ചിന്തിച്ചു തൊഴുതുടൻ
പ്രത്യേകം മറുതലതന്നെയും വഴങ്ങീട്ടു
തന്നുടേ വാളും പൊന്നാലെഴുത്തൻ പരിശയും
കണ്ണിൽ തീ ചിതറവേയെടുത്തു മടിയാതെ
വേഗത്തിൽ പുലിപോലെ പാഞ്ഞടുക്കുന്നനേരം
വയ്ക്കൊല്ലേ വെടിയെന്നു മന്നവനരുൾചെയ്തു.
"ഏകാകിയായിവരുമെന്നോടു നിങ്ങളിലും
ഏകൻ വന്നുടൻ വെട്ടികൊല്ലണമതേയാവൂ."
ഇങ്ങനേ ചൊല്ലി വെട്ടുതട്ടിക്കുന്നതുനേരം
അങ്ങോട്ടിങ്ങോട്ടു പാഞ്ഞു കുന്നലനൃപസൈന്യം!
പിന്നെയും നരവരൻ പിന്നോക്കിൽ വാങ്ങിപ്പോന്നി-
ട്ടുന്നതമരത്തിന്റെ തണലുമേറുനിന്നു.
ഇങ്ങനെയെട്ടുപത്തു പ്രാവശ്യം കഴിഞ്ഞിതു
അങ്ങോട്ടുചെന്നുമുടൻ വെട്ടിയും വാങ്ങിപ്പോന്നും.
ഏറിയ പടകളേ രാജാവുതന്നേ കൊന്നു;
ഏറനാടരും പാരം വലഞ്ഞാരതുനേരം.
മാനവവീരൻ മിഴി ചുമന്നു മറിഞ്ഞിതു;
മാനവിക്രമൻപട വിറച്ചു ചമഞ്ഞിതു;
വൈനതേയനെക്കണ്ട നാഗങ്ങളെന്നപോലെ;
വാനവർകോനെക്കണ്ട ശൈലങ്ങളെന്നപോലെ;
കൊളരിതന്നെക്കണ്ട കുംഭികളെന്നപോലെ;
വ്യാളവീരനെക്കണ്ട മണ്ഡൂകജാലംപോലെ;
വാരിധിതന്നെക്കണ്ട മയിൽക്കൂട്ടത്തെപ്പോലെ;
ശ്രീരാമൻ തന്നെക്കണ്ട രാക്ഷസരെന്നപോലെ;
ജാമദഗ്ന്യനെക്കണ്ട ക്ഷത്രിയരെന്നപോലെ;
ഭീമദുർഗ്ഗയെക്കണ്ട സുംഭാദികളെപ്പോലെ;
ഭാരതയുദ്ധത്തിങ്കൽ ഫൽഗുനൻ തന്നെക്കണ്ട
വീരതകലർന്നീടും കൌരവന്മാരെപ്പോലെ.

മന്നവനതുനേരമുച്ചത്തിലരുൾചെയ്തു:—
"കുന്നലക്കോനാക്കുറ തന്നുടേ നാട്ടതന്നിൽ
എന്നോടു നേരേനില്പാനൊരുവരില്ലാതായോ?"
എന്നതുകേട്ടു ചീറിനിന്നതികോപത്തോടേ
പറക്കും പക്ഷിപോലെ ചാടീതു മന്നൻമുമ്പിൽ
പാറനമ്പിയും തന്റെയായുധത്തോടുംകൂടെ
നന്നായി കണ്ടുവെന്നു മന്നവനരുൾചെയ്തു.
നന്നായി നമുക്കിനി വെട്ടുകതന്നേവേണ്ടൂ.
നാലുവാൾ തമ്മിൽ നോക്കി വിലകിയതുനേരം
കാലലോകത്തെപ്പുക്കു നമ്പിയെന്നറിഞ്ഞാലും.
പിന്നെയപ്പടക്കൂട്ടം തന്നിലേ കടന്നുടൻ
മന്നവൻ കൊന്നുകൊന്നുവീഴ്ത്തിനാനതുനേരം.
ചാകാത ജനമൊക്കെയോടിനാർ പേടിയോടേ.
ചാകേണമെന്നുകൊണ്ടു മന്നവനടുക്കുമ്പോൾ
വാട്ടമെന്നിയേ പത്മവ്യൂഹത്തിൽപുക്കുകൊണ്ടു
കൂട്ടമേ രിപുക്കളേയർജ്ജുനി കൊല്ലുംപോലെ;
സുംഭന്റെ പടക്കൂട്ടം തന്നിലേ കടന്നുടൻ
വൻപെഴും കാളി കൊലചെയ്തീടുന്നതുപോലെ;
കൌരവരുടേ പടതന്നിലേ പുക്കുകൊണ്ടു
ഗൌരവമുള്ള ഭീമസേനൻ കൊല്ലുന്നപോലെ;
അരചന്മാരായുള്ള ക്ഷത്രിയസമൂഹത്തെ
പരശുരാമൻ കൊലചെയ്തീടുന്നതുപോലെ;
മാരുതി തോരണത്തിൽ പുക്കമർചെയ്തപോലെ;
നേരേ മന്നവൻ കൊലചെയ്തുടൻ മുടിക്കുന്നു
ചോരകൾകൊണ്ടു നന്നായ്ക്കുളിച്ചു തുടങ്ങിന
ശൂരനാം നരപതി വെട്ടുന്ന വെട്ടേല്ക്കയാൽ
നിന്നുടൻ നിരൂപിച്ചു പൂന്തുറമന്നൻപട-
യിന്നിനിപ്പോരുകരുതാക്കുമേ നമുക്കിപ്പോൾ.
കൊന്നുകൊൾവാനും കഴിവേതുമേ കണ്ടതില്ല
കൂട്ടത്തിൽ പുക്കമൂലം വയ്യരുതല്ലോ വെടി.
ഒട്ടത്തിൽ വെട്ടുകൊണ്ടു ചാകുമാറായല്ലോ നാം.
വക്കാണം കഴിക്കണം വൈകരുതിനിയെന്ന-
ങ്ങുൾക്കാമ്പിൽ വന്ന ശോകം നീക്കിക്കൊണ്ടടുത്തുടൻ

അടുത്തു വെട്ടും കുത്തും കൊടുത്താരെന്നവേണ്ടു.
ഇററിററുവീഴും ചോര വടിച്ചു നൃപവരൻ
പററലർ തന്നെക്കണ്ടു പാഞ്ഞുപാഞ്ഞടുക്കുമ്പോൾ
തെറെറന്നു വെട്ടും കുത്തുമേററുവന്നിയിൽവീണു.
ശത്രുക്കളെല്ലാം പിന്നെ സമ്മാനിച്ചരചനെ
വൃത്തി നാഥന്മാർ പണ്ടു ചെയ്തിട്ടില്ലിതുപോലെ
യുദ്ധമെന്നുടൻ വിളിച്ചേവരും ചൊല്ലിപ്പിന്നെ.
മൃത്യുവിന്നരചൻെറ ദേഹവും കൊടുത്തിട്ടു
ശേഷമുള്ള രചന്മാർ ശേഷക്രിയയും ചെയ്തു
വൈരം കുന്നലക്കോനോടുണ്ടായി മരുവിനാർ.
ശേഷം ചൊല്ലുവാൻ പണിയെന്നതങ്ങറിഞ്ഞാലും;
തോഷംപൂണ്ടിരുന്നു കൊണ്ടീടിനാരക്കാലമേ.

പടപ്പാട്ടു പ്രഥമപാദം സമാപ്തം.

---

ദ്വിതീയപാദം.

"മിഞ്ചിത്തരുവൻ ഞാൻ പഞ്ചസാരപ്പൊടി
നെഞ്ചിൽ തെളിവോളം പഞ്ചവർണ്ണത്തത്തെ!
കൊഞ്ചിക്കുഴഞ്ഞുടനഞ്ചാതെ ചൊല്ലു നീ
എഞ്ചിത്തമെല്ലാം തെളിയുമാറിന്നിയും."
ചൊല്ലിത്തരുവതിനേറെപ്പണിയുണ്ടു
നല്ല ജനങ്ങടെ മുമ്പിൽ നിന്നിട്ടിപ്പോൾ;
എന്നാലുമൊട്ടതിൻശേഷം ഞാൻ ചൊല്ലുവൻ;
എന്നാലിനിയായതെല്ലാരും കേട്ടാലും.
മന്നരിൽമന്നരിരുവർ മുടിഞ്ഞതിൽ-
പ്പിന്നെയും കുന്നലക്കോനോടിളയാതെ
വൻപടക്കൂട്ടി വെട്ടിച്ചു പെരുമ്പട-
പ്പ[illegible]മ്പും നൃപവരന്മാരെന്നറിഞ്ഞാലും.
നാട്ടു വേർപെട്ടു മരുവും മന്നവര-
നാടലോട്ടു നിരൂപിച്ചു മനത്തന്നിൽ.
"മന്നക്കു കൊണ്ടും കൊടുത്തുമുണ്ടാസ്ഥരും
എന്നല്ലോ ചാർച്ചയും ചേർച്ചയുമാകയാൽ
ബന്ധുക്കളിൽ വച്ചു മുമ്പായിമേവീടു-

മൂത്തരകൂറായ മന്നവൻ തന്നെയും
ചെന്നിനിക്കണ്ടിട്ടു വേണം മടങ്ങുവാൻ."
എന്നോർത്തു മന്നരിൽമന്നൻ പുറപ്പെട്ടു
വെൺപലമന്നനെച്ചെന്നു കണ്ടനേരം
കമ്പമൊഴികയെന്നാദിത്യവർമ്മരും
നന്നായരുൾചെയ്തിരുത്തിയതുകാലം
നന്നാകും മേലിലെന്നോർത്താനരചനും.
വെൺപലമന്നവർ രണ്ടുപേരും പിന്നെ
വമ്പനായുള്ളോരു കുന്നലമന്നനും
നല്ല പടിഞ്ഞാററുകൂറുമിളങ്ങല്ലൂർ
നല്ല രണമറിയും നരവീരനും
പാങ്ങായിതു മൂത്തതാവഴിമന്നർക്കു.
പാങ്ങു വെട്ടത്തരചർക്കുള്ളതും കോഠപ്പിൻ.
വൻപെഴുമന്തണർനാഥനായുള്ളോരു
ചെമ്പകമന്നവനും പുറത്തുകാലും
വിണ്ടണിക്കോട്ടവും വള്ളുവർമന്നനും
ഇണ്ടലൊഴിഞ്ഞൊരു പാങ്ങായി മേവിനാർ.
വൻപൻ പുറത്തുകാൽ തന്റെ കരുത്തിനെ
വൻപോടടക്കുവാൻ തക്കോരു ബന്ധുക്കളെ
അൻപോടിതാരെന്നു കാണാഞ്ഞു ഖേദിച്ചു
മുമ്പിലെ താവഴിയിൽ പിറന്ന നൃപൻ
വെൺപലനാട്ടിലിരിക്കുന്ന കാലത്തു
അൻപോടു കേട്ടോരു കിംവദന്തി മുദാ
കുംഭഞ്ഞിയെന്നൊരു കൊമ്പൻകൊലയാന
വൻപോടു വാഴുംപ്രകാരം മനോഹരം
അൻപരിലൻപു സമ്പത്തു ഗാംഭീര്യവും
വൻപരിൽമുൻപു വൻഭീരങ്കിയും പട-
ക്കോപ്പുകളും വൻപെഴും കപ്പലുമർത്ഥവും
കല്പനാശക്തിയുമിബ്ഭുവനാന്തരേ
സൂര്യനാമാവധി ശൌര്യവീര്യഗുണ-
കാര്യമര്യാദപൂണ്ടേഷ ദ്വീപാന്തരേ.
എന്നുകേട്ടന്നു രാമേശ്വരം പുക്കവൻ
വൻനദിയും കടന്നാകുലം കൂടാതെ

വീരിയംചേർമൂത്തതാവഴിയിൽ വീര-
കേരളമന്നവൻ ചെന്നു കണ്ടീടിനാൻ.
ലങ്കേശതുല്യനാം ലന്തേശനക്കാലം
ശങ്കയും കൈവിട്ടു മന്ത്രികളുമായി
ചെങ്കതിരോൻ നൃപനെച്ചെന്നു കണ്ടിതു
ചെങ്കതിരോൻകുലനായകനെപ്പോലെ.
കണ്ടു പരദേശി കൊണ്ടാടിയെത്രയും
മണ്ടിയണഞ്ഞുപിടിച്ചു പൂണ്ടീടിനാൻ.
കണ്ടാൽ മനോഹരമായ കസേരതിൽ
കൊണ്ടേയിരുത്തിയിരുന്നു താനും പിന്നെ
മാർഗ്ഗപീഡാ ശത്രുപീഡ പൈദാഹാദി
പോക്കി നൽസൽക്കാരസൌജന്യവാക്കുകൾ—
"എന്തൊരുബന്ധമിങ്ങാഗതനായതു-
മെന്തു സിദ്ധാന്തമെന്നാൽ വരേണ്ടുന്നതും?
അന്തരമില്ലരുളീടുകിൽ നല്ലുവൻ;
ലന്തയെന്നല്ല പേരല്ലെങ്കിൽ നിർണ്ണയം."
നല്ലവാക്കിത്തരം ചൊല്ലി മെല്ലെന്നുടൻ
തെല്ലുനേരം പാർത്തുകണ്ടു മന്നവൻ
താനന്നൊരാനന്ദപീയൂഷവാരിയിൽ
താണങ്ങു പൊങ്ങി നിവിന്നു ചൊല്ലി മുദാ.
"സന്തതമന്തരാ ചിന്തയില്ലുള്ളതി-
ങ്ങെൻദോഷം പോയിതു ലന്തേശവാക്കിനാൽ.
സാധിപ്പതിന്നുണ്ടു കാര്യം പലതതു
ബോധിപ്പതിന്നു പറവൻ കേട്ടീടുക.
ബാധിപ്പതിന്നു ശത്രുക്കളേയൊക്കവേ
ബോധിച്ചിരിക്കുന്ന മാടത്തിൻക്കൂറതിൽ
താവഴിയഞ്ചുണ്ടതഞ്ചിലും മൂത്തതു
നാമിതുപിന്നെയിളേതാവഴിയുണ്ടു
ചോതരക്കൂറിൽപ്പെരുമ്പടപ്പാമതും;
ചേതസാ മൂന്നാമതു മുരിങ്ങൂരല്ലോ;
ചാഴിയൂർപിന്നെ നാലാമതഞ്ചാമതു
കോഴക്കൂടാത പള്ളുരുത്തികേവലം.
എന്നതിലന്നിളേതാവഴിയിലുള്ള

മന്നവക്കില്ലാഞ്ഞു സന്തതിയാകയാൽ
ഞങ്ങളെ ദത്തുവച്ചിട്ടവർ വാനിടം
മംഗലമോടു പുക്കോർവസ്ഥാന്തരെ
മിത്രവും ശത്രുവും ബന്ധുക്കളും ചില
സിദ്ധാന്തവും കൊണ്ടു നാടുവേർപെട്ടു ഞാൻ.
പത്തു രക്ഷിച്ച പറങ്കിയും കൈവിട്ടു
ശക്തിയുള്ളോർ ചിലർ നാടുമടക്കിനാർ.
ബന്ധുക്കളായ്ച്ചിലരുണ്ടവർക്ക് പിന്നെ-
പ്പൃത്തുറമന്നനാം വൈരിക്കുമാമല്ല
ഞങ്ങളെ വാഴിപ്പതിന്നു പുറത്തുകാ-
ലങ്ങേപ്പുറമെന്നതുകൊണ്ടറികെടോ.
കൊച്ചിയിൽക്കോട്ട പിടിച്ച പറങ്കിയെ-
ത്തച്ചിറക്കീടുകിൽ കാര്യസാദ്ധ്യംവന്നു."
വൃത്താന്തമിത്തരം കേട്ടു ലന്തേശനും
ചിത്തേ നിരൂപിച്ചുരച്ചു മടിയാതെ.
"ശത്രുവായുള്ളവരെക്കൊലചെയ്തുടൻ
വൃത്തിയടക്കി വാഴിക്കുന്നതുണ്ടു ഞാൻ."
എന്നുപറഞ്ഞവരെല്ലാവരുംകൂടെ
കുന്നലക്കോനെയും ചെന്നു കണ്ടീടിനാർ.
അപ്പോഴുരുൾചെയ്തു കുന്നലമന്നവൻ:
"കെല്പോടു ഞാൻ കരയ്ക്കേല്പൻ പട; പിന്നെ
കപ്പലൂടെ ലന്തവേണം കടലിലും;
വെൺപലമന്നവരാറുപുഴയിലും;
ചുററിയടുക്കുമ്പോഴൊന്നുകിൽ ചത്തിടും;
പററലരല്ലെങ്കിൽപ്പോമൊളിച്ചെങ്ങാനും;
രണ്ടുമല്ലെങ്കിൽ മൂന്നാമതവർ നമ്മെ-
ക്കണ്ടറിഞ്ഞീടുമെന്നുള്ളതും നിർണ്ണയം.
പിന്നെ വേണ്ടുംവണ്ണം കല്പിച്ചുകൊണ്ടിടാം.
ഒന്നും വിഷമങ്ങളാസ്സരാ"യെന്നല്ലോ.
കുന്നലക്കോൻ താനുരുൾചെയ്തു തന്നെ
ന്നിന്നവരൊക്കവേ കേട്ടു തെളിഞ്ഞുടൻ
അങ്ങനേയെന്നു കല്പിച്ചു പിരിഞ്ഞുടൻ
അങ്ങനേതന്നെയടുത്താരെന്നേ വേണ്ടു.

പിന്നെയുണ്ടായ കുഴപ്പങ്ങളും ചൊല്ലുവാൻ
എന്നാലസാദ്ധ്യമെന്നേ പറയാവൂ.
വെട്ടമന്നൎക്കു തുണയാം പറങ്കിയും
വെട്ടിയടക്കി ഴിക്കോട തക്കാലം.
ഇട്ടു ചിറാമ്പിയും വാടകിടങ്ങെല്ലാം
വെട്ടമല്ലെന്നായി കുന്നലമന്നനും.
ചെന്നഴിഞ്ഞന്നാളിലേതും മടിയാതെ
വന്ന പറങ്കിയെ മാനിച്ചരചനും
അന്നു ചതിച്ചു പടയൊഴിപ്പിച്ചുടൻ
ചെന്നുറച്ചു കൊടുങ്ങല്ലൂൎക്കോട്ടേ.
കല്പിച്ചുവണ്ണമതുകാലം ലന്തയും
കപ്പലും തോണിയും പാറകം പിൻകെട്ടും
ഒപ്പംകലന്നു പടവുമറുമാസും
ഒപ്പിച്ചുകൊണ്ടു പള്ളിപ്പുറത്തിന്നുനേർ
കോപ്പോടുകൂടെയടുത്താരെന്നേവേണ്ടു;
വയ്പിലുള്ളോരുമൊഴിച്ചുവാങ്ങീടിനാർ.
കപ്പിത്താൻതന്നെയും നീക്കിയതുകാലം
കെല്പോടുകൂടെപ്പിടിച്ചടക്കീടിനാർ.
ചൊല്ലെഴും കൊല്ലവും മാസവുമാഴ്ചയും
ചൊല്ലുവൻ വേണമെന്നാകിലതും കേൾപ്പിൻ.
രണ്ടുനാലാംശതം പന്തീരുമൂന്നുമെ-
ങ്ങുണ്ടല്ലോയെണ്ണമക്കൊല്ലത്തിനക്കാലം.
നല്ല ഘടമായ മാസവും തേറുവിൻ;
ചൊല്ലുകിൽ വാരവും ചൊവ്വായറിഞ്ഞാലും.
അന്നുപിടിച്ചു പള്ളിപ്പുറം ലന്തയും
നന്നായിരുന്നാരിരുപത്തേഴു ദിനം.
വന്നിതു വെൺപലനായകന്മാർകളും
ഒന്നിച്ചു വഞ്ചിപ്പടയോടുകൂടവേ
ദൂഷണൻതന്നഗ്രജൻമൂതുകിന്റെപേർ
ദൂഷണംകൂടാതെ ചൊല്ലുന്ന ദേശത്തു
വന്നു പടതട്ടത്താരവിടേയുള്ളോർ;
പിന്നെയടങ്ങീതു വെൺപലമന്നനും.

നല്ല പറങ്കി പള്ളിപ്പുറത്തുമായി.
ചൊല്ലെഴും ലന്തേശ്രു പോയോരനന്തരം.
പിന്നെയും വന്നിതു വേനൽപിറന്നാറെ
നന്നായ്പടയോടുകൂടെ ലന്തേശനാം.
പൂന്തുറമന്നനും തങ്ങളിൽ കണ്ടുടൻ
ലന്തേശ്രു ചെന്നു കൊടുങ്ങല്ലൂർ ചുററിനാൻ.
പിന്തുണയായിതു കക്കാടക്കോടരും
ചിന്തനയായിതു കോതവമ്മക്കുമെ.
കോട്ട വളഞ്ഞ പരദേശിയെക്കണ്ടു
ചാട്ടമിളച്ചുനിന്നാർ പരദേശരും.
കോട്ടപിടിക്കിലീനാട്ടാർ വലഞ്ഞുപോം;
കേട്ടാൽ പെരുമ്പടപ്പിന്നു മതിപൊരാ;
നാട്ടിൽ പ്രധാനസ്വരൂപികളായ നാം
കൂട്ടാക്കിയില്ലെന്നു കേട്ടാൽ കുറവുണ്ടു.
കൂടിയ ചേവകരോടുമിക്കോട്ടയിൽ
..................................................
വെട്ടർകോനന്തികേ ചിന്തിച്ചുപൂക്കടൻ
വാട്ടവുംനീക്കി മരുവുന്ന പാലിയ-
ത്തിട്ടിക്കോമ്മിമേനോൻതന്റെയനന്തരവൻ.
ആശ്രിതന്മദ്ധ്യേ മരുവും കൊടുങ്ങല്ലൂർ
ചൂഴെയടുത്തൊരമരാലുമക്കാലം
വെട്ടുമിടിപോലെ പൊട്ടും വെടിയോടും
കോട്ട പിടിപ്പാനടുത്തുതുടങ്ങിനാൻ.
കൂട്ടംകലന്ന പറങ്കിപ്പരിഷയും
കൂട്ടംകൂടി വെടിവെച്ചുതുടങ്ങിനാർ.
രണ്ടുമൂന്നുദിനമിങ്ങനേ നിന്നാറേ
കണ്ടു പറങ്കിയോടാശു ചൊന്നാൻ ലന്ത.
„ദുഃഖിച്ചു നീ ചത്തുപോകാതെയിന്നിനി
ദുർഗ്ഗമെനിക്കു തന്നിട്ടു പോയീടുക."
എന്നതുകേട്ടു പറങ്കിയും ചൊല്ലിനാൻ
നന്നായ്ച്ചിരിച്ചവനോടതിന്നുത്തരം.
„പോരിന്നു നേരിട്ടു കോപ്പിട്ടെന്നാൽ പിന്നെ-
യാരും രഹസ്യം പറയുമാറില്ലെടോ!
ഞായമാകുന്നതു നമ്മിൽ പിണങ്ങുക;

കാലമുടവോളം നില്പൻ ഞാൻ നിന്നോട്"
എന്നതു കേട്ടതികോപിച്ചമരാലം
വൻനാദമുള്ളോരു തോക്കുകൾവച്ചിട്ടു
കല്ലും തുടരും നല്ലുണ്ടയുമിട്ടിട്ടു
കല്ലുകൊണ്ടുള്ള മതിൽകൾ പൊട്ടിച്ചിതു.
ചെല്ലുന്നോരുണ്ടകൾ കൊണ്ടു സഹിയാഞ്ഞു
നല്ല കുഴികുഴിച്ചങ്ങതിൽ മേവിനാൻ.
കോട്ട മറഞ്ഞിട്ടും വാട മറഞ്ഞിട്ടും
കോടാതെയുള്ള മതിൽകൾ മറഞ്ഞിട്ടും
തൂണു മറഞ്ഞിട്ടും വാതിൽ മറഞ്ഞിട്ടും
താണു കുഴിയിലൊളിച്ചിട്ടുനോക്കിയും
വന്ന രിപുക്കളെ നന്നായ് വെടിവച്ചു
വെന്നു ചതിച്ചു വധിച്ചാൻ പറങ്കിയും.
ചൊല്ലിക്കൊണ്ടു വെടിവച്ചിതു ലന്തയും.
നല്ല മതിലിനും കോട്ടയ്ക്കുമേല്ക്കവെ
രാവും പകലുമുറക്കവും കൈവിട്ടു
ചാവും ജയവും നിനച്ചിരുകൂററരും
അങ്ങുമിങ്ങുമിരുന്നിട്ടു കഴിഞ്ഞിതു;
അങ്ങൊരുനാളഞ്ചുതിതിചെന്നാറെ
നീളെവിളിച്ചുപറഞ്ഞിതു ലന്തേശൻ:—
„നാളെയെനിക്കു കൊടുങ്ങല്ലൂർക്കോട്ടയിൽ
നീളെയിരുന്നെന്ന്യേയില്ലൊരുതീനേതും.
നീളെയിരിപ്പാൻ മനസ്സുണ്ടെന്നാകിലോ
വാളിനുണ്ണാകാതെ ജീവനോടും കൂടെ
മീളുവിൻ കൊച്ചിതന്നിൽ പറങ്കികളേ!
മീളാതെയുള്ള പരിഭവം ഞാൻ പിന്നെ
കോളായ കൊച്ചിയിൽ വന്നു ചോദിക്കുന്നേൻ.
അന്നതിനേതുമനുവാദമല്ലാഞ്ഞി-
ട്ടന്നുകഴിഞ്ഞു; പിറെറന്നാളഹർമ്മുഖേ
നല്ല പരിശയും വാളുകളും വൈരി
ചെല്ലാതെ മേവിന തോക്കുകളും പിന്നെ
കുന്തം കഠാരവും മിന്നുന്ന ചൊട്ടയും
ചിന്നുന്ന തീയുള്ള തീക്കുടുക്കകളും

കോവണിക്കൂട്ടവും കൈക്കൊണ്ടതുനേരം
രാവണൻ തൻപട ചെല്ലുന്നതുപോലെ
ഘോരബദരകദംബമടുത്തിതു.
വീരക്ഷവീരൻ കുബേരന്നു തുല്യനാം
പാലിയമാലയംവാഴുന്ന മേനോനും
കാലനോടും വഴുതാത ചേവകരും
ഒത്തു മനസ്സിൽ വിചാരഹീനം പൂണ്ടു
കാത്തമരുന്ന മതിൽക്കലെടുത്തിതു.
ഉണ്ടക്രൂടാവെടിവച്ചെന്നു ചൊല്ലിയാ–
ലുണ്ടു കുറവെന്നൊഴിഞ്ഞു വാങ്ങീടിനാർ.
അപ്പോഴവിടമൊഴിഞ്ഞ തരംകണ്ടു
ഠകൊല്ലോടു കോട്ടയിലേറി ലന്തപ്പട
ചാവാനും കൊല്‌വാനുമേതും മടിയാതെ;
ദൈവവിലാസമിതെന്നേ പറയാവൂ.
പിന്നെയുണ്ടായ കുഴപ്പങ്ങൾ ചൊല്ലുവാ-
നെന്നാലസാദ്ധ്യമിതെന്നേ പറയാവൂ.
പൊട്ടും വെടിതന്റെ നാദവും ചിന്നവും
പൊട്ടുന്ന തീക്കുടുക്കപ്പൊരിധൂമവും
ദിക്കുകളൊക്കെ നിറഞ്ഞൊരുനാററവും
വക്കാണമേററപ്പോഴുള്ള തിരക്കവും
നാരിമാർതന്റെ കരച്ചിലും ഘോഷവും
നാരായണ! ഹരേ! ചൊല്ലരുതാക്ഷമെ.
രാക്ഷസമക്കടന്മാർ പൊരുമ്പോലെയും
മുഷ്കേറ്റു ദേവാസുരർ പൊരുമ്പോലെയും
ശൂലികളും ചണ്ഡമുണ്ഡന്മാരും തമ്മിൽ
കോലാഹലേന പൊരുന്നതു പോലെയും
ലന്തയും നല്ല പറങ്കിയും തങ്ങളിൽ
ചിന്തകലർന്നങ്ങടുത്തു വെട്ടുന്നേരം
പാഴിൽ മരിയാതിരിക്കണമെന്നോർത്തു
ആഴിതന്നുടെയെഴുന്നള്ളി മന്നനും.
എന്നതറിയാതെ ചേവകരൊട്ടുപേർ
മന്നൻ മുടിഞ്ഞുള്ളിയെന്നുള്ളതോർത്തുടൻ
പിന്നോക്കിൽ പോകാതെ നിന്നു പൊരുതതിൽ

ഖിന്നതപൂണ്ടു മരിക്കുന്നതുനേരം
ഓടുന്നിതു ചിലർ ചാടുന്നിതു ചിലർ;
കോടുന്നിതു ചിലർ വീഴുന്നിതു ചിലർ;
വെട്ടിക്കളഞ്ഞു മരിക്കുന്നിതു ചിലർ;
പെട്ടിതേടിഗ്ഗൃഹം തേടുന്നിതു ചിലർ;
ഈടെഴുമാഴിയിൽ നീന്തുന്നിതു ചിലർ;
ചാടിയഴകോടു വെട്ടുന്നിതു ചിലർ;
തോണിമേലേറിയൊളിക്കുന്നിതു ചിലർ;
പ്രാണഭയത്തോടു കേഴുന്നിതു ചിലർ;
കണ്ടില്ല ഭൂവരൻതന്നെയെന്നും ചിലർ;
മിണ്ടാസ്സിനേതുമൊളിപ്പിനെന്നും ചിലർ;
ഉണ്ടചോററിന്നതു പോരയെന്നും ചിലർ;
ഉണ്ടകൊള്ളാതെയൊളിപ്പിനെന്നും ചിലർ;
മന്നനേ നീളെത്തിരവിനെന്നും ചിലർ;
മന്നനേ ഞങ്ങൾ കണ്ടില്ലേന്നതിൽ ചിലർ;
എന്നാൽ മരിക്കേണമെന്നതിലൊട്ടുപേർ;
എന്നാലതിനെന്തുകാര്യമെന്നും ചിലർ.;
ചങ്ങാതികളേ വിളിക്കുന്നിതു ചിലർ;
ചങ്ങാതിയോടു മരിക്കുന്നിതു ചിലർ;
ജ്യേഷ്ഠനനുജനെത്തേടുന്നിതു ചിലർ;
പെട്ടെന്നു തമ്പിയും ജ്യേഷ്ഠനേയങ്ങനെ;
അമ്മാവനേ വിളിക്കുന്നു മരുമകൻ;
അമ്മാവനുമതുപോലേ വിളിക്കുന്നു;
പുത്രനുമച്ഛനെയേറെ വിളിക്കുന്നു;
പുത്രനേയുമച്ഛനെന്നപോലേ തന്നെ.
ഇങ്ങനെയുള്ള കുഴപ്പം കലന്നപ്പോൾ
അങ്ങു പറങ്കികൾ കോട്ടയടച്ചാൻ.
വയ്ക്കും വെടികളേ നായകരന്നേരം
മേൽക്കുമേൽക്കൊണ്ടു പൊറുക്കരുതാതെയായ്.
നേരേയടുത്തുവെട്ടുന്നിതു ലന്തകൾ
ചോരകൾ മെയ്യിന്നൊലിച്ചുതുടങ്ങീതു.
നായന്മാർ ചത്തുമൊഴിഞ്ഞുമെത്തിയപ്പോൾ
നായിമ്മയുള്ള പറങ്കികളും ചത്തു.

പോകുന്നനേരത്തു മിഞ്ചിയവരെല്ലാം
ചായുകേയുള്ളെന്നു വെള്ളക്കൊടിതൂക്കി.
ഉണ്ടായ്യറേറാരു കപ്പിത്താനെ വേഗത്തിൽ
ചെന്നു പിടിച്ചുടൻ കപ്പലിലേററിനാർ
കൊന്നുപോയോരുശേഷം പടതന്നൊട്ടും.
വൈരികളെനീക്കിയക്കാലം ലന്തയും
സ്വൈരമായ് വാണുടൻ കോട്ടയകംതന്നിൽ.
മാനവിക്രമനും കണ്ടുതെളിഞ്ഞിതു
മാനമേറും മൂത്തതാവഴിമന്നനും.
പശ്ചിമക്ഷ്മാവരനും തെക്കിളംകൂറും
ചെപ്പൊങ്ങുന്ന മങ്ങാട്ടുപടിഞ്ഞാററു—
ക്കൂററിൽ മൂന്നാമതാം മന്നവനും മററു
കൂററരതായോക്കമേററം തെളിഞ്ഞിതു.
കൊതവെമ്മക്കും മററുള്ള ബന്ധുക്കളിൽ
വേദിയർകോനായ ചെമ്പകമന്നനും
മററു കൂററരതായുള്ള ജനങ്ങൾക്കു-
മററമില്ലാതുള്ള ദുഃഖമായ് വന്നിതെ.
കൊച്ചിയിൽ കാത്തുനിന്നാനേ പറങ്കിയും
മെച്ച മഴും വെട്ടമന്നരോടൊന്നിച്ചു.
കോഴക്കുടാമൂത്തതാവഴിമന്നനും
ചാഴിയൂർമന്നനും ലന്തയുമായ് വാണു.
വൈപ്പിൻകരതൊട്ടു തെക്കുള്ള നാടുകൾ
കോപ്പോട്ടു വെട്ടത്തരചന്മാർ രക്ഷിച്ചു.
നല്ല കൊടുങ്ങല്ലൂർ മുമ്പായ് വടക്കുള്ള
ചൊല്ലെഴും നാട്ടു കാത്താൻ കുന്നലക്കോനും.
രണ്ടു കൂറും പക്ഷത്തിങ്ങനേ മേവിനാർ
ഇണ്ടലും തീൎന്നു പരിഭവിച്ചക്കാലം.
കോട്ട പിടിച്ചോരു കൊല്ലവും മാസവും
കേട്ടുകൊണ്ടാലും നിനവതിനുണ്ടെങ്കിൽ.
കൊല്ലമതെണ്ണൂററിമുപ്പത്തേഴാമതു
ചൊല്ലാം മകരമാസവും പിന്നെത്തുയ
ഞായറായീടുന്നൊരാഴ്ച്ചയും നിശ്ചയം
മായമൊഴിഞ്ഞു മാദ്ധ്യംദിനനേരത്തു

വെട്ടിപ്പിടിച്ചുടൻ കോട്ടയും; ഇന്നു ഞാൻ
ഒട്ടു വൈകീട്ടു പറവനെന്നിങ്ങനെ
ചൊല്ലിയിരുന്നാൾ മധുവാണിയാകിയ
നല്ല കിളിമകൾ താനുമാനന്ദമായ്.

പടപ്പാട്ടു ദ്വിതീയപാദം സമാപ്തം.

---

## തൃതീയപാദം.

ഹരിമുഖസുരവരനത! പദ-
സരസിജപരഭവഭയഹര!
ഗിരിമകൾകുചകലശമന്വോടു
പരിലാളിക്കുന്ന തിരുകരങ്ങളാൽ
കരിവരചർമ്മമണിഞ്ഞിടും ദേവ!
പരമാനന്ദമുണ്ടിതു കേൾക്കുംതോറും.
മട്ടുമധുമലർ പൊഴിഞ്ഞ വാണിയാൽ
കടുകെ നീയിന്നു പറക വൃത്താന്തം.
കദളിതൻകനി ഗുളസിതാദികൾ
തദനു ഭക്ഷിച്ചു സരസം പൈങ്കിളി.
"വെടിപടയോടു കൊടുങ്ങല്ലൂർക്കോട്ട
പടപൊരുതുടൻ പിടിച്ചു കുംഭഞ്ഞി
തൊഴിലുണ്ടായതു പറക വൈകാതെ."
തൊഴുതു ചൊല്ലിയാൾ കിളിമകൾ താനും.
കളയാതെ കാലം പറവൻ കേട്ടാലും.
കളിയല്ലേയിതു ഗുരുജനത്താണെ!
പറവതിന്നേറെപ്പണിയുണ്ടെങ്കിലും
പറവൻ ഞാനൊട്ടു ചുരുക്കമായിന്നു.
ചുരുക്കിക്കൊൾവാനരിപ്പം കേവലം;
പെരിപ്പം കേട്ടാലും പരദേശിയുടേ.
    മിടമതയൊടു കൊടുങ്ങല്ലൂർക്കോട്ട
പടപൊരുതുടൻ പിടിച്ചു കുംഭഞ്ഞി
നടന്നവിടെനിന്നുടനേ തെക്കോട്ടു
പടയോടും ചങ്ങലഴി കടന്നപ്പോൾ
തടക്കൂടാതെന്നങ്ങഴിഞ്ഞിണങ്ങീതു

വടകരക്കോട്ട പുക്കന്നു ലന്തകൾ
കടന്നു കൊച്ചിയിലഴിമുഖമപ്പോൾ
അരി സമുദ്രത്തെക്കടപ്പാനൻപോടു
പരദേശി തോണി കേററി വന്നുടൻ;
നൃപനും വൻകടൽ കടന്നിതക്കാലം;
തപനപുത്രനുമരിയസേനയും
രഘുവരവീരനനുജനുമൊത്തു
കടൽകടന്നുടൻ വരുന്നതുപോലെ.
കടന്നു പാലിയത്തുമന്നു മേനോനും
കടന്നുടൻ കൊച്ചീൽ മടിയാതെകണ്ടു
കടലിലൊക്കവേ നിറഞ്ഞു കപ്പലും;
വടചരനിളംകുന്നപ്പുഴയുമായ്.
മരിപ്പതിനിനിയിളക്കമില്ലെന്നു
ഉറച്ചു വെട്ടമന്നരുമമന്നിതു.
ഭയങ്കരന്മാരാം ബദരസേനയാൽ
ഭയവശന്മാരായ്ച്ചമഞ്ഞു പ്രത്തുകാൽ
പുറത്തിറങ്ങാതെയടച്ചുകോട്ടയും.
പുറനാട്ടിലുള്ളോർ ശിവശിവായെന്നു
മറിയാതെ കണ്ടു മരുവുവാനായി
കരുതിയക്കാലം മനസ്സിൽ മേനോന്മാർ
തെരിക്കെന്നു കോയിലകത്തുപുക്കുടൻ
തരംതരം മററും പെണ്ണുംപിള്ളകളും
മരണഭീതിയാലരമനപുക്കു
മരുവിനാരൊക്കെയരുതികാലമായ്.
കടൽചുഴന്നഭൂമിയിൽ ദേശങ്ങൾക്കു
കടൽമകൾ കൊച്ചീത്തുറ മനോഹരം
തനിക്കൊരു തൊടുകുറിയെന്നപോലെ
പണിക്കുറതീർത്തു ചമച്ച കോയ്ലകം.
കിഴക്കതിനൊട്ടുപടിഞ്ഞാറുവട-
ക്കളകേശനുടേ പുരിയെന്നപോലെ
ഒരു ദിക്കുണ്ടല്ലോ സുരപതിയൊന്നു
കരുതിക്കേട്ടാലും മനസ്സിൽ മോദമായ്.
അവിടെപ്പണ്ടാരപ്പറമ്പിൽ വീടതിൽ

ഇരുന്നമരാവെപ്പറഞ്ഞു ബോധിപ്പി-
ച്ചിതു നൃപവരൻ നയമാകുംവണ്ണം.
"പട കോയിലകത്തുടൻ കരേറുമ്പോൾ
ഉടമയേറുമമ്മതമ്പുരാനാണു
പിറന്നടയതെന്നറികമരാളേ;
മറന്നുകൂടുവാനരുതതു നൂനം.
മറയവരുമുണ്ടവിടെക്കൂടവേ
മറ പിടിച്ചോണ്ടു പലരും പാർക്കുന്നു.
സകലം കൊല്ലുകെന്നതു വരായല്ലോ;
പകയവരെക്കൊല്ലുകെന്നതേ വരൂ.
വെളുത്തുമിന്നുന്ന കൊടിയോട്ടുംകൂടെ
കുളിച്ചു വന്നടന്നിണക്കം ഭാവിച്ചു
പിടിച്ചു കപ്പലിലുടൻ കരേററണം
നടിപ്പെഴും രിപുവരന്മാരെയെന്നാൽ
പടയ്ക്കൊന്നും പിന്നെ വരാ നമ്മോടാരും
മടുക്കു"മെന്നതും പറഞ്ഞുകേട്ടപ്പോൾ
കുട കൊടിയോട്ടും പടയോട്ടും കൂടെ-
ക്കൊടിയ ലന്തകളിണക്കം ഭാവിച്ചു
നടന്നു കൊച്ചീക്കോവിലകവുംനോക്കി
നടനടയെന്നു നടത്തിച്ചുംകൊണ്ടു
വരുന്നതു വെട്ടത്തരചനും കേട്ടു
മരുമക്കൾതന്നോടരികണച്ചുടൻ
അരുൾചെയ്തു പിന്നെയവർമൂവരോടും
"കരുതിയതെന്തു പറവിൻ നിങ്ങളും."
തൊഴുതവർകളുമുണർത്തിച്ചന്നേരം:
"പിഴുക്കുവാനവർ വരുന്നെന്നാകിലോ
വഴങ്ങുകയില്ല മരിക്കുന്നു ഞങ്ങൾ;
പിഴയ്ക്കുയില്ലതിന്നൊരുവർ കേട്ടാലും.
മറുകരയ്ക്കിപ്പോളെഴുന്നള്ളവേണം
മരിച്ചുപോകാതെ കടുകയമ്മാവൻ.
മടിയ്ക്കരു"തെന്നു മരുമക്കൾതന്റെ
മടിക്കൂടാതൊരു വചനം കേട്ടപ്പോൾ
ചിരിച്ചരുൾചെയ്തു നരപതിതാനും:—

„തരമല്ലയിതു തരമില്ല കേൾപ്പിൻ.
പെരുത്തൊരു പുകൾ മറുനാട്ടിലെങ്ങും
പെരുമ്പടപ്പിൽമൂപ്പുഴകിൽ വാണ ഞാൻ
മരിയാതെ പോയാൽ ഗതി വരായല്ലോ;
അരുതതു നിങ്ങൾ മരിയാതേ പോവിൻ
ഭരിപ്പതിനുണ്ടു കഴിവെന്നു പക്ഷേ
മരുമക്കളേ"യെന്നരുൾ ചെയ്താനപ്പോൾ.
തൊഴുതു മൂവരും ക്ഷമിക്കയില്ലെന്നു
വഴിയേ ചിത്തത്തിലുറച്ചു ചൊല്ലിനാർ.
അതുകേട്ടനേരമരചനും ചൊല്ലി
കൗതുകമായൊന്നു നിരൂപിച്ചുകണ്ടു.
"മരിപ്പാനായേറെയരികിൽ നിന്നാലും
മരുമക്കൾ നിങ്ങളിരുവരിക്കാലം.
കടുക്കവേയിനിയിവിടെ നിന്നുടൻ
നടക്ക കോതവർമ്മനാകുന്നയുണ്ണി!"
അതുകേട്ടനേരമുടൻ കോതവർമ്മൻ
അധികദുഃഖമോടുടനുണർത്തിച്ചു.
„കരുത്തുകേടെനിക്കധികമുണ്ടല്ലോ
കരുത്തെഴും കൊട്ടങ്ങല്ലൂരൊഴികയാൽ.
അതി നാണക്കേടിന്നതുകൊണ്ടു തന്നേ
വിധിയല്ലോയിനി മരിക്കുന്നേയുള്ളൂ".
അതുകേട്ടനേരമരുളി മന്നവ-
„നതിനു കാലവുമടുത്തില്ലയുണ്ണി!
അടലിൽ നാമൊക്കെ മുടിഞ്ഞെന്നാൽ പിന്നെ
അടലർത്തങ്ങൾക്കു സുഖമായ്വാണിടാം.
പരിഭവിപ്പതിന്നൊരുത്തനെങ്കിലും
പുറത്തുണ്ടെന്നാകിൽ രിപുക്കൾ പേടിക്കും.
ഇതുകാലത്തു നീ നിനച്ചു കാരിയ-
മിതമൊടേയിനിയൊരുനാളേ വേണ്ടു.",
നരവരനിതു പലവട്ടം ചൊല്ലി-
ക്കരതലം പിടിച്ചുണച്ചു മാർവത്തു
ശിരസ്സിൽ ചുംബിച്ചു നയനവാരിയിൽ
മരുമകൻതന്നെയഭിഷേകം ചെയ്തു

മുദാ മരുതല വരുംമുമ്പേ പോകെ-
ന്നുടനേയമ്മാവനനുജ്ഞ ചെയ്തപ്പോൾ
അടിമലരിൽ വീണുടനേ കുമ്പിട്ടു
തൊഴുതു മന്നനും പുറത്തിറങ്ങീട്ടു
പഴയന്നൂർഭഗവതിയെ വന്ദിച്ചു
പുഴക്കരേ വാങ്ങി നിനച്ചു നില്ക്കുമ്പോൾ
തുഴഞ്ഞു ചെന്നിട്ടും പടവോട്ടം കൂടെ-
യൊഴിഞ്ഞുവന്നുടൻ പറങ്കിവീരനാം
പശ്ശേകപ്പിത്താൻ വെണ്ടുരുത്തതിൽ വാണ
... ... ... ... ... ... ... ... ...റീക്കസ്റ്ററിലും
മരക്കലംതന്നിൽ നൃപനേയുമേററി
മറുകരപുക്കു മരുവിയക്കാലം.
പുതുമലർമകളമരും കൊച്ചിയിൽ
കൗതുകമേറുന്നോരരമനതന്നിൽ
തുടങ്ങീ ചിന്തയുമഴകിൽ മേനോന്മാർ
അരിയതിട്ടയും മുരിയമംഗല-
മൊരുപോലെയൊത്തു നിരൂപിച്ചു നന്നായ്.
ചതി പിണഞ്ഞുടൻ വെടിവെക്കയെന്നു
മതിന്നു നായന്മാരൊടു പറയുമ്പോൾ
മരുതലതന്നെയടുത്തുകണ്ടിതു.
മറിവറിഞ്ഞു രാമർകോയിലുമപ്പോൾ
വിളിച്ചിതു തൻചേവകരെയെല്ലാവും
വളന്ന മാളികപ്പുറംതന്നിലാക്കി
പറഞ്ഞു കോപവും കലന്നു വേഗത്തിൽ
"പരന്നുടൻവരും പെരുംപട കണ്ടോ?
ചിരിച്ചിണക്കമായ് വരുന്ന ലന്തകൾ
മതിന്നെന്നെപ്പിടിപെടുന്നതിൻമുമ്പെ
കൊടുപ്പിനുണ്ടകൊണ്ടുടനുടനെന്നു
കടുക്കവേ കേട്ടു നടന്നു നായന്മാർ
നിറച്ചു തോക്കുകൾ മുഖത്തണച്ചുടൻ
നിരക്കെയുണ്ടകളൊഴിച്ചിതു നേരം
ഉരത്ത ലന്തകൾ വെടിയേററജനം
ഒരുത്തനെപ്പിടിച്ചൊരുത്തൻ കേഴുന്നു;

ഒരുത്തനേ വിളിച്ചോരുത്തൻ പോകുന്നു;
ഒരുത്തന്റെ മീതെയൊരുത്തൻ വീഴുന്നു;
ഒരുത്തനേ വിളിച്ചോരുത്തൻ പായുന്നു;
പൊടികളും പുക പെരുകുന്നു നന്നായ്;
പടകളും രണ്ടുപുറത്തും ചാകുന്നു;
കടുകുന്നു പട; വിറയ്ക്കുന്നു ദേഹ-
മടുത്തുള്ള വീട്ടിലൊളിക്കുന്നു ചിലർ;
നടന്നുടയോരെ വിളിക്കുന്നു ചിലർ;
മരണവേദന ചിലർ കാട്ടീടുന്നു;
മുറിവുകൾ നോക്കിക്കരയുന്നു ചിലർ;
ഉടമയുള്ള വരണഞ്ഞിട്ടങ്ങനേ
യുടലിട മുടിപെടുന്നതുനേരം
കടകമോതിരമുളകുകൾ വെട്ടി
മുടിഞ്ഞു മന്നവരിരുവരുമപ്പോൾ.
കരിമുകിലൊത്ത പുരികുഴലതും
കരിഞ്ഞു ഭൂമിയിൽ മരിച്ചു മേവിനാർ.
മടവയരുടെ മുഖസരോജങ്ങൾ
തെളിഞ്ഞുകണ്ടിടാമടൽക്കളം തന്നിൽ
വിളങ്ങുന്ന ശശിബിംബങ്ങളെപ്പോലെ.
അണഞ്ഞു മുന്നോക്കിയരിശമോടുടൻ
പിണങ്ങുവാനായിപ്പരദേശി താനും
കടുകെപ്പിന്നെയുമതുനേരത്തിങ്കൽ
കടന്നു വെട്ടിയുണ്ണന്മർകോയിൽപെട്ടു.
പെരുമ്പടപ്പതിൽ തിരുമുപ്പുവാണ
വിരുതൻ വീരനും മുടിഞ്ഞരുളീതു.
മലയൊടുമല വരുന്നതുപോലെ
ജലധരംപോലെ സ്തനിതസമ്മിതം
ഉരുണ്ടു വീണുടൻ മരിക്കുന്ന നേരം
കരുത്തുവച്ചുടൻ കിടച്ചു മണ്ടിനാർ.
തരംതരം തമ്മിലിടഞ്ഞു പിന്നോക്കിൽ
കുഴലുകൊമ്പുകളകലെ നീക്കീട്ടു
കുഴപ്പമോടുടനെടുത്തിതായുധം.
കലഹത്തിനുള്ള കൊടിയും തൂക്കീട്ടു

നിലാവെളിച്ചത്തങ്ങണഞ്ഞു മുന്നോക്കിൽ.
വെടികളും വെട്ടും തുടങ്ങി തങ്ങളിൽ
കുടതൃകളും കൊടിമരങ്ങളും
കട്ടതായിട്ടൊക്കെയൊടിഞ്ഞുവീഴുന്നു;
കൊടികളും ദൂരെത്തെറിച്ചു പോകുന്നു;
തുട കരതലം മുറിഞ്ഞു വീഴുന്നു;
പടയിടക്കിടച്ചുടനെ തങ്ങളിൽ
തടഞ്ഞുവീണുടനെഴുന്നേററീടുന്നു;
കൊട്ടത്തുകൊള്ളുവാൻ തട്ടത്തുവെട്ടുന്നു;
തട്ടുക്കവെല്ലാഞ്ഞു തല തെറിക്കുന്നു;
നടിച്ചു മുന്നോക്കിലടുത്തുചെല്ലുന്നു;
പിടച്ചിൽപൂണ്ടുടനൊഴിച്ചു വാഴുന്നു;
തുടൎന്നു ചെന്നുടൻ ചതിച്ചു കുത്തുന്നു;
കുടൽമാലകളും തുറിച്ചു ചാടുന്നു;
ശവത്തിന്മേൽ ശവം മറിഞ്ഞു വീഴുന്നു;
ശവത്തിന്റെ കീഴെയൊളിച്ചുപോകുന്നു;
കരഞ്ഞു ക്രൂരരെത്തിരഞ്ഞു പോകുന്നു;
മുറിവിൽ ചോരകൾ നിറഞ്ഞൊഴുകുന്നു;
മുറയിട്ടു നാരീജനമുഴലുന്നു;
തെറിക്കുന്നു തൊപ്പി; തുറിക്കുന്നു കണ്ണു;
പറിക്കുന്നു കച്ച; പിടയ്ക്കുന്നു വീണു;
കഴിക്കുന്നു ഘ്രാണം; വഴുക്കുന്നു പോരിൽ;
പൊഴിക്കുന്നു വെടി; ഇഴയ്ക്കുന്നു ശവം;
കടിക്കുന്നു പല്ലു; വടിക്കുന്നു ചോര;
കുടിക്കുന്നു വെള്ളം; എടുക്കുന്നു പ്രാണൻ.
കിടന്നുരുളുന്നു വെടിയേററ ജനം;
കുലവെട്ടി കൈവാൾ ക്ഷണപ്രഭാസമം.
വലരിപുമുഖസുരദനുജന്മാർ
കലഹിച്ചു പൊരും പെരുംപോരു പോലെ.
പടസമൂഹവും പരദേശിമാരും
പട പൊരുതതിനുപമ ചൊല്ലുവാൻ
ഹരിവരദശവദനസേനകൾ
വിരതചേതസാ പൊരുതതിനൊക്കും.

രുധിരവാരിധി ചമഞ്ഞിതന്നേരം
യുധി മഹാജനം മുറിഞ്ഞു വീഴ്കയാൽ.
മുഖസരോജവും ജലാധാരങ്ങളിൽ
... ............ തെളിഞ്ഞുകാണായി.
അടല്ക്കളം തന്നിൽ പൊടിയിൽ മൂടിയ-
തിടിയന്മാരുടെയുടലിടവരും.
പെരുഞ്ചോരകൊണ്ടു പൊടിയടങ്ങീതു;
പെരിയഘോരമായ് വെടി തുടങ്ങീതു.
കിട്ടകിടെ വിറച്ചതുകണ്ടു നിന്നോർ
തുട്ടുതുടിച്ചമന്നിരുനയനങ്ങൾ.
വെടികൊണ്ടു പൊടിപെട്ടന്നിതസ്ഥികൾ;
വെടി കരത്തിനേററുടൻ രാമർകോയിൽ
ഇടരോട്ടംകൂടെയൊളിച്ചൊരു കോണിൽ.
നിമിഷം കണ്ണെത്തിലകപ്പെട്ടോർകളെ
യമപുരത്താക്കീ യിലന്തക്കൂട്ടവും.
വരണ്ടകാട്ടിനു പിടിച്ച തീപോലെ
വെരുണ്ടട്ടത്തുടൻ കൊട്ടകുന്നു വെട്ട.
ഝടിതി ഭീരങ്കിവെടിനാദം കേട്ട
ഞെട്ടങ്ങിപ്പൈതങ്ങൾ പിരണ്ടു വീഴുന്നു;
തിരഞ്ഞിട്ടമ്മമാരെടുത്തുകൊള്ളുന്നു;
പരവശപ്പെട്ടു വിരണ്ടു വീഴുന്നു;
ദുരിതമേയെന്നു മുറവിളിക്കുന്നു.
എരിഞ്ഞണയും തീക്കുട്ടകകൊണ്ടുടൻ
എരിഞ്ഞഥ മുടി പുടവയുമൊക്കെ
കരിക്കട്ടപോലെ കരിഞ്ഞു ദേഹവും
പിരിഞ്ഞുടൻ ഞെളിഞ്ഞുലകിൽ വാഴുന്നു.
തൊലിയും ഞാണുടൻ കുടലും ചാടീട്ടു
മലവെള്ളംപോലെയൊഴുകുന്നു ചോര.
പുലികളെപ്പോലെ യലറുന്നു ലന്ത;
എലികളെപ്പോലെ വിറയ്ക്കുന്നു വൈരി.
കുല കരുതിയങ്ങണഞ്ഞ നായന്മാർ
തനിക്കുതാൻ പോന്നോർ പലരും ചാകുന്നു
നിനച്ചതിലൊട്ടു ജനത്തെച്ചൊല്ലീടാം.
വീരുതെഴുന്ന പന്തിയിൽ മേനോന്മാരും

വിരുതൻ പണ്ടാരപ്പറമ്പിൽ മേനോനും
കരുത്തെഴുന്ന നായ്ക്കർവീട്ടിൽ മേനോനും
മരിച്ചു തേവലച്ചേരിൽ മേനോൻ താനും
പണിക്കർ കാക്കനോട്ടമന്നു വീരനും
പണിക്കർ തച്ചേടത്തമന്നവീരനും
പടയിടപ്പെട്ടോരനന്തരത്തിങ്കൽ
മുടിയുന്നു നാരീജനവും ബാലരും.
പെട്ടന്നിതന്തണരൊട്ടു വൃദ്ധന്മാരും
മുടിവിതെന്നതേ പറയാവൂയിപ്പോൾ.
മരിച്ചതിന്മാനം ഗുണിക്കാമൊട്ടൊട്ടു.
ഇരുന്നൂറുനാലുമധികം പിന്നെയും
ഇരുന്നൂററിൽപരം ജനമെന്നു കേൾപ്പൂ.
മരിയാതെ മറുനികേതനം പുക്കാ-
രരിയതിട്ടയും മുരിയമംഗലം
കടകയമ്മതമ്പുരാനോടൊന്നിച്ചു
പടയൊരുപുറം മുടിഞ്ഞിതന്നേരം
അരമനപുക്കാരിലന്തക്കൂട്ടവും
അരചൻ മൂത്തതാവഴിയോടൊന്നിച്ചു:
ഇടർപൂണ്ടപോലേ ദിനകരൻ താനും
കടലിൽ മെല്ലവേ മറഞ്ഞുകൊണ്ടല്ലോ.
കടല്ക്കുനാഥനും തെളിഞ്ഞിതന്നേരം
കടൽമലക്കോനും തെളിഞ്ഞു നന്നായി.
യുധി മരിച്ചവരദിതിനന്ദന-
പതിപുരംഗതരതിന്നനന്തരം
നിധിപതിസമന്നമരാലും നൃപ-
പതിപുരംഗതനരചനും കൂടെ.
പദവിയോടമ്മയിരിക്കുന്നേടത്തു
പതുക്കെച്ചെന്നപ്പോളഭയംപൂണ്ടടൻ
പദതാരിൽ വീണു തൊഴുതു ഭൂപതി
കുതുകമോടടനടൻപലവട്ടം
നയനവാരിധി പൊഴിച്ചു തൻമുഖം
വിയർത്തുകൊണ്ടേറെ വിറച്ചു ചൊല്ലിനാൻ.
“ഭയം ഭവതിയെ നിയതം ചിന്തിച്ചു

വശംകെട്ടു കാണ്മാൻ കൊതിച്ച മാതാവെ!
പലകാലം വാണ ഫലമിപ്പോൾ വന്നു;
ഫലിച്ചിതു വിധിമതമെന്നാകിലും
പുറത്തു പോയവരുടേ കാരുണ്യത്താൽ
പുറത്തുപോയ ഞാനകത്തു വന്നതും
പുറത്തുകാൽവൈരിയമരാലെന്നുടേ
പുറത്താകകൊണ്ടെന്നറിവിനേവരും."
വിനയഭാവമോടിവ മൊഴിയുന്ന
തനയനെക്കണ്ടു തെളിഞ്ഞു മാതാവും
അരികണച്ചാശീർവചനവും ചൊല്ലി
ശിരസ്സിൽ മോദേന മുകന്നരുളിതു.
"നിനച്ചതു സാധിച്ചെനിക്കിനിയുണ്ണി!
മനസ്സുകേടില്ല മരിക്കുന്നാകിലും.
കഴിഞ്ഞ വൃത്താന്തം മറന്നു നാടിവ
വഴിയെ രക്ഷിപ്പാനനുവദിച്ചിതു."
അവനിനായകനരികത്തു നില്ക്കും
അമരാലിനോടുമരുളിച്ചെയ്തിതു.
"വയസ്സേറെച്ചെന്നോരെനിക്കുമുണ്ണിക്കും
വയസ്സായിട്ടുള്ള ജനത്തിനുമെല്ലാം
തുണയായതിനിപ്പരദേശി ഭവാൻ;
ഗുണമാകുംവണ്ണം നടത്തിക്കൊള്ളണം."
വഴക്കംപൂണ്ടുടനുണത്തിച്ചനേരം
വഴക്കുപൂണ്ടൊരു പരദേശിവീരൻ
"തിരുമനസ്സുണ്ടെന്നിരിക്കിലാളു ഞാൻ
സപത്രുപത്തിന്നുടേ ഗുണം വരുത്തുവാൻ.
തിരിയെപ്പോകണമിനിക്കോയിലക-
ത്തിരിക്കുന്ന പടജ്ജനത്തെ രക്ഷിപ്പാൻ."
അതിന്നനുവാദം കൊടുത്തു മോദിച്ചു
സുതനുമായമ്മതിരുവടി വാണു.
ഹരഹര! മരിച്ചവരുടെ ദേഹം
നിരനിരക്കെ വീണൊരുപോലെ തന്നെ-
യടൽക്കളത്തിലും പെരുംകുളത്തില-
മട്ടക്കളയോടു നടുമുററത്തിലും

കിണററിലുമൊക്കെക്കുഴിയിലും പിന്നേ
മണിമാളികയോടണിയറയിലും
പടിപ്പുരയ്ക്കലും പുഴക്കടവിലും
ഇടവഴിയിലും നിറഞ്ഞിതേ ശവം.
ഇടത്തട്ടു തട്ടുപുരയിലും പിന്നെ
ഇടക്കെട്ടിലും കോവണിക്കു താഴെയും
നടപ്പുരയിലും ഭഗവതിയുടേ
നടയിലും കോയിലകത്തുമുണ്ടല്ലോ.
കളിമാളികമേലുടൻ പള്ളിയറ
കളപ്പുരയിലും മറപ്പുരയിലും
അരിയ തേവാരപ്പുരയൂട്ടുപുര-
യരികത്തുള്ള വീടുകളിലുമൊക്കെ
നിറഞ്ഞിതേ ശവം; ഒലിക്കുന്നു ചോര;
മരിയാഞ്ഞോരുടെ കരചരണവും
പെരുത്ത ശ്വാസവും വലിക്കുന്നന്നേരം.
വരിമിഴിമാർകൾ മരിച്ചൊരുഭാഗേ
പുരികുഴലഴിഞ്ഞഥ കിടക്കുന്നു
കളഭം കസ്തൂരിയിഴുകുന്ന നല്ല
മുലത്തടത്തിൽ ചോരയുമണിഞ്ഞുടൻ.
അരുണനസ്തമിച്ചിരുനാഴികയിൽ
മരിച്ചിതു പ്രതിപദചന്ദ്രനൊട്ടും
തനിക്കുതുകണ്ടു പൊറുക്കരുതാഞ്ഞു
ചെറുപ്പംകൊണ്ടുടൻ മരിച്ചതുപോലെ,
ഇരുട്ടുവന്നു പാതിരായും ചെന്നിതു
നിറഞ്ഞു ഭൂതങ്ങൾ പിശാചു പ്രേതങ്ങൾ.
കുറുക്കനും നായും കഴുകൻ കാകനും
നിറഞ്ഞിതാനന്ദം മനതാരിലപ്പോൾ.
നിറഞ്ഞിതു ദുഷ്ടപ്പുരിഷകളെല്ലാം;
പറയാമോ പാപമിതിന്മീതെയുണ്ടോ?
ഇതുകാലം കൊല്ലമിരുനാലു നൂറു-
മതിന്നുമേലിൽ മുപ്പതുമേഴും ചെന്നു.
മകരമാസത്തിലിരുപത്തേഴായി
പകച്ചിടാതൊരു ദിനമറിഞ്ഞാലും.
തിഥി പ്രതിപദം ധവളമായതു

കൗതുകമായനാളഴകിലായില്ല്യം.
കരുതിക്കൊൾക വെള്ളിയാകുമാഷ്ട്യയും
ഒരുമിച്ച ദിനം മുടിഞ്ഞരചന്മാർ.
ചതിക്ക ഭാവിച്ച പകയോർ തമ്മെയും
ചരിച്ച രാമർകോയിലുമൊളിച്ചുപോയ്
മരുവി കോതവർമ്മരോടൊരുമിച്ച
മുറിവിന്ന ചില ചികിത്സചെയ്തുടൻ.
മരിച്ച ലന്തകളിരുന്ന രാത്രിയിൽ.
ഉദിച്ച പിറെറന്നാൾ ദിനകരനപ്പോൾ.
ശവമൊക്കെക്കോയിലകത്തിന്ന കൊണ്ടെ-
ച്ശിവ! ശിവ! പുഴയതിൽ വലിച്ചിട്ടാർ.
ചെറുത്ത ദുഃഖവുമതുനേരത്തിങ്കൽ
ഒരുപോലെയുള്ളിലിലന്തയ്ക്കു പിന്നെ
വിരുതെഴുന്ന പാലിയത്തു മേനോനും
നരവീരർ മററുള്ളവർകൾക്കുമെല്ലാം
മരിയാതെ വെട്ടത്തരചനമായി
വിരവിൽ രാമർകോയിൽ പോയതുമൂലം
കരുത്തേറും രിപുവരന്മാരിലന്ന
കരുത്തെഴുന്നവരിരുവരിക്കാലം
മരിയാതെ കണ്ടു ഗമിച്ചാരങ്ങവർ.
വരുന്ന താപങ്ങൾ നമുക്കിനി മേന്മേൽ
പിടിക്കണം കോട്ടയിനിയുടനെന്ന
പിടച്ചിൽ പൂണ്ടിതു യിലന്തക്കൂട്ടവും.
പടയോട്ടം കൂടെ വളഞ്ഞു കൊച്ചിയിൻ
തൊട്ടകുറിയായി മരുവും കോട്ടയെ.
തടുപ്പനെന്നുറച്ചിതു പറങ്കിയും;
പിടിപ്പൻ കോട്ടയെന്നുറച്ചു ലന്തയും.
വെടികൊണ്ടു മഴ തുടങ്ങി തങ്ങളിൽ
അടന്നുവീഴുന്ന മതിലും വാടയും.
പരവശപ്പെട്ടു പറങ്കിക്കൂട്ടവും
ഒരു തുണയുമില്ലിതുകൊണ്ടു തന്നെ
ദിനമഞ്ചാറേഴു കഴിഞ്ഞിതങ്ങനെ;
മനമുറപ്പിച്ചു പറങ്കിയും നിന്നു.
വിധിവശത്തിനാലൊഴിഞ്ഞു വാങ്ങിനാൻ

അതുകാലം ലന്ത പരവശനായി.
മനസ്സിൽ ദുഃഖമോടലമലക്കോനും
ഇണങ്ങി വാങ്ങി വാണിതു കൊടുങ്ങല്ലൂർ.
പടയ്ക്കുചെന്ന ബാംബലീശൻ തൻപട
പടവോടുംകൂടെ യൊഴിഞ്ഞു വാങ്ങീതു.
കൊടുങ്ങല്ലൂർക്കോട്ടയുറപ്പിച്ചുംകൊണ്ടു
പടയോടു ലന്തപ്പരിഷയും വാണു.
വരിഷംകണ്ടുടനമരാലും പോയി
പരദേശത്തിനു വളർകപ്പലോടും.
പരവശം നീക്കിപ്പറങ്കിയും വാണു
വിരുതെഴും വെട്ടത്തരചനുമായി.
കൊടിയവഞ്ചനമുടയ തിട്ടയെ-
ക്കടിയ ശൃംഖല തളച്ചുവച്ചുടൻ
മദം മുഴുത്തുടൻ പൊഴിഞ്ഞവാരിയാൽ
മദകരിതന്നേർ വനിതം ചെയ്യുമ്പോൾ
മടവയർപുരമധികപക്ഷത്തെ-
യുടയൊരന്തണൻ മുരിയമംഗലം
പെരുമ്പടപ്പിൽനിന്നകലെപ്പോയിതു.
പെരുപ്പമായുള്ളോരവസ്ഥകളിപ്പോൾ
പറവതിന്നേറെപ്പണിയുണ്ടെന്നതു
പറഞ്ഞടങ്ങിനാൾ കിളിമകൾ താനും.

പടപ്പാട്ടു തൃതീയപാദം സമാപ്തം.

---

## ചതുൎത്ഥപാദം

കൊണ്ടാടിക്കൊണ്ടാടിക്കൊണ്ടു നീ ശേഷവും
മിണ്ടാതെയിണ്ടൽനീക്കിപ്പറഞ്ഞീടുക.
തെണ്ടിഞാൻ കൊണ്ടന്ന വിണ്ട കുസുമത്തിൽ-
ത്തണ്ടും മധുവു തരാമിനിയും തത്തേ!
ചൊല്ലുവനെങ്കിലെല്ലാവരും കേട്ടാലും
ഇല്ലൊരുപോരെങ്ങുമീവണ്ണമാകയാൽ.
നല്ലരചന്മാരിരുവരൊരുവരും
തുല്യമില്ലാതപോരിങ്കൽ മുടിഞ്ഞാറെ
ഉഗ്ഗ്രാരോഹാഗ്രഹംപൂണ്ട ബദരന്മാർ
ദുർഗ്രഹന്മാരായി വാങ്ങിയനന്തരം

കുഡാംബ്ധിമന്നനും ചേരമാൻകുന്നിന്മേൽ
ക്രുദ്ധനായ്‌വാങ്ങി: മററുള്ളവരും വാങ്ങി.
തച്ഛേഷമാകുലപ്പെട്ടു കോതവൎമ്മർ
കൊച്ചിയിൽ കോയിലകത്തകംപുക്കുടൻ
നിശ്ശേഷശൌൎയ്യൻ ജരാലിനേയും കണ്ടു
വിശ്രുതന്മാരായ കാരണന്മാർതന്റെ
നിശ്ശേഷശേഷക്രിയകളും ചെയ്തുടൻ
വിശ്രുതനായ്‌വസിച്ചീടും ദശാന്തരേ
ചെമ്പകമന്നന്റെ വഞ്ചിപ്പടകളും
വൻപോട്ടു നല്ല പറങ്കിയുമൊന്നിച്ചു
ചെന്നു വൈപ്പിൻകര ചുട്ടു പൊട്ടിച്ചിതു
കുന്നലമന്നവൻ രക്ഷിച്ചിരിക്കയിൽ.
ബന്ധുക്കളായിട്ടും വൈരികളായിട്ടും
വെന്തവരൊക്കെ മുടിഞ്ഞിതെന്നേവേണ്ടു.
വന്നിതു വേനലുമെന്നതു കണ്ടുടൻ
പിന്നെയും ശ്രീവീരകേരളഭൂപതി
ഉണ്ടായവസ്ഥകൾ കുംഭഞ്ഞിയെക്കണ്ടു
മിണ്ടേണമെന്നോൎത്തു ചെന്നു കളമ്പിനു.
വമ്പനായുള്ള കുംഭഞ്ഞിയെ കണ്ടവ-
നമ്പോടവസ്ഥകൾ കേൾപ്പിച്ചതുനേരം
ജംഭാരിതന്നീതെയായ കുംഭഞ്ഞിയും
മുമ്പിൽ വരുത്തിയമരാലു തന്നേയും.
„കല്പനാഭംഗംവരുത്തുവാൻ നിന്നോടു
കല്പിച്ചതാ,രെന്തൊളിച്ചു പോന്നീടുവാൻ?
ദുർബലനായെന്റെ കല്പന ലംഘിച്ചു-
തിപ്പോഴേ നിഗ്രഹിച്ചീടുവ’’നെന്നുടൻ
കോപിച്ചു വാളുമെടുത്തങ്ങടുത്തപ്പോൾ
ഭൂപതിവീരൻ പിടിച്ചു കരത്തിനു
താപമോടേയരുൾചെയ്തിതു ‘‘കേൾക്കണം;
വല്ലായ്മ വന്നുപോമേതൊരുത്തന്നുമേ;
എല്ലാം പൊറുക്കണം നാഥനായുള്ളവൻ.
നീതികളെന്തിനു ഞാൻ പറഞ്ഞീടുന്നു?
നീതിജ്ഞനായ കുംഭഞ്ഞിയടങ്ങണം.

കാൎയ്യത്തിനിന്നിവൻ പോരയെന്നു വന്നാൽ
നേരോടു രണ്ടിലൊന്നേഷ ഞാൻ ചെല്ലുവൻ
ഇപ്പോളയയ്ക്ക പട''യെന്നു മന്നവൻ
സപ്രമോദമരുൾചെയ്തതു കേട്ടപ്പോൾ
നിൎമ്മലമായ കടുദാസെടുത്തുടൻ
ചെമ്മേയെഴുതിക്കൊടുത്തു കുംഭഞ്ഞിയും.
,,സൎവ്വകാൎയ്യങ്ങളും സാധിപ്പൊളമെന്റെ
അൎമാസു കപ്പലുമാളുകളും യജ-
മാനന്മാരും പടക്കോപ്പു ഭണ്ഡാരവും
ഊനംവരാതുള്ള കല്പനാശക്തിയും
ഒക്കവേ തന്നിതു ഞാനെന്റെ രാജാവി
നൾക്കൊമ്പിച്ചേതുമേ ദുഃഖമുണ്ടാകേണ്ട.''
പിന്നെ സ്വജനത്തിനോടു കുംഭഞ്ഞിയും
''എന്നെക്കണക്കെന്റെ രാജനേ നിങ്ങളും
നന്നായ്ബഹുമാനസ്നേഹമൊടുംകൊണ്ടുടൻ
ചൊല്ലുന്ന വേലകൾ കേട്ടില്ലെന്നാകിലോ
കൊല്ലുന്നതുണ്ടു ഞാ''നെന്നു ചൊല്ലീട്ടു താൻ
സമ്മതപൂൎവ്വമയച്ചിതു വൻപട.

നന്മ തെളിഞ്ഞു പുറപ്പെട്ടു ലന്തകൾ;
ചെമ്മേ ഭയംവരും കാലനും കാൺകിൽ
കപ്പൽ പടവോടും നല്ലരുമാസോടും
കെല്പേറിനോരു പടക്കോപ്പു തന്നോടും
ഭൂപതിയാം വീരകേരളൻ തന്നോടും
താപം കളഞ്ഞുടനണ്ടിക്കടെപ്പുറം
പുക്കതുനേരം മുടിഞ്ഞതുള്ളിമന്നനും;
ദുഃഖമാൎന്നിതമരാലിനമപ്പോൾ.
പൂന്തുറമന്നനും പീഡയുണ്ടായപ്പോൾ.
കോതവൎമ്മക്കും തൻ ബന്ധുക്കൾക്കുമെല്ലാം
ചേതസി സന്തോഷവും പെരുത്തകാലം.
കൊച്ചിയിൽ കോയിലകത്തായി ലന്തയും
മെച്ചമേറുന്ന പടയോടുകൂടവേ.
കോതവൎമ്മരിറണാകുളത്തുമായി
വേദിയർകോൻപടതന്നോടു കൂടവേ.

പിന്നെപ്പറങ്കിയും വൈരിയും തങ്ങളിൽ
നന്നായ്ക്കൂടിയാൽ വരിഷം തുടങ്ങിനാർ.
പക്ഷഭേദമതുകേട്ടു പറയുന്നു
പക്ഷദേശങ്ങളിലുള്ള മാലോകരും.
നിന്നു ജയിക്കും പറങ്കിയെന്നു ചിലർ;
വന്നു ജയിക്കുമിലന്തയെന്നു ചിലർ.
ക്രൂരപറങ്ങത്താൽ വരുവതല്ലയൊന്നും
ക്രൂര ദൈവമുടനുള്ളോർ ജയിച്ചിടും.
ഇങ്ങനെ സർവരും ചൊല്ലിപ്പുലരുന്നാം
അങ്ങു സമം പൊരുതീടും ദശാന്തരേ
നല്ലനമരാലും മെല്ലെ വിളിച്ചിതു
ചൊല്ലെഴുന്നോരു കപ്പിത്താനെ വേഗത്തിൽ.
ചെല്ലണം നീ പടക്കൊപ്പോടുകൂടവേ
നല്ല പുറക്കാട്ടുരാജാവു തന്നുടെ
ചൊല്ലെഴുന്നോരു പടയുമൊടുക്കീട്ടു
കൊല്ലണം കോതവർമ്മനൃപൻതന്നെയും.
എന്നതുകേട്ടവനും പടയുമപ്പോൾ
നന്നായ്ത്തിരിച്ചിതു വാരിധിയിൽക്കൂടെ
ക്ലേശാതെ തണ്ടുകൾ കൊണ്ടു തുഴഞ്ഞുടൻ
നാശം വരുത്തുവാൻ ചെല്ലുന്നതുകണ്ടു
ദേവദേവേശനാം കൃഷ്ണൻ താൻ രക്ഷിക്കും
ദേവനാരായണൻ തന്റെ പടകളും
കുന്തമെടുക്കുന്നു; വാളെടുത്തീടുന്നു;
ചന്തം കലർന്ന ചുരികയെടുക്കുന്നു;
മിന്നി വിളങ്ങും പരിശയെടുക്കുന്നു;
മിന്നും കട്ടത്തില തോക്കെടുത്തീടുന്നു;
വില്ലെടുത്തീടുന്നു പൂട്ടുന്നു വേഗത്തിൽ;
നല്ല കണകൾ വളവുകൾ തീക്കുന്നു;
മിന്നും വെടിത്തിരിയൊക്കെക്കൊളുത്തുന്നു;
നന്നായ്മനമുറപ്പിച്ചു നിന്നീടുന്നു;
കൊള്ളട്ടെയെന്നുടൻ വെള്ളത്തിൽ ചാടുന്നു;
വള്ളമിടയിട്ടു വെട്ടുന്നു തങ്ങളിൽ.
രണ്ടുപരിഷയും വെള്ളത്തിലായാറെ-

യുണ്ടായയുദ്ധമെന്തോന്ന പറവൂ ഞാൻ!
ഓളത്തൊടൊന്നിച്ച നീന്തിയടുക്കുന്നു;
ചീളെന്ന വെട്ടിപ്പറകോട്ട വാങ്ങുന്നു;
വാട്ടമുള്ളോരത്ത വീരരടുക്കുന്നു;
കൂട്ടത്തിൽപ്പെട്ടുടൻ തീട്ടുന്നു തങ്ങളിൽ;
കുത്തുവരക്കണ്ടു തട്ടിക്കളയുന്നു;
കുന്തുകൾകൊണ്ടു കുടലു തെറിക്കുന്നു;
വഞ്ചിമേൽ നിന്നു വെടികൾ പൊഴിക്കുന്നു;
നെഞ്ചു പൊളിഞ്ഞു മറിഞ്ഞു വീണീടുന്നു;
മത്തഗജങ്ങൾ പുഴയിലിറങ്ങീട്ടു
കുത്തിക്കളിക്കുന്നതുപോലെ തങ്ങളിൽ
ശക്തിയോടേററുടൻ കുത്തുന്നു; വെട്ടുന്നു;
ചത്തു ശവം പുഴ തന്നിലൊഴുകുന്നു;
നില്ലുനില്ലെന്നു മുന്നോക്കിലടുക്കുന്നു;
നില്ലാതെയുള്ള കെറുവോടൊടുക്കുന്നു;
മേളമേറീടുന്ന ഭീരങ്കിയിൽനിന്നു
കാളുന്ന തീപോലെ വെന്തുപഴുത്തുടൻ
നാളികേരോപമമുള്ളോളികൊള്ളികൾ
ഓളത്തിനുമീതെ തെററിനടക്കുന്നു.
കോലുളികൊണ്ടു വലിച്ചുകൂടാഞ്ഞിട്ടു
കാലുംവിറച്ചു ലന്തേശ്ശു ഭ്രമിക്കുന്നു;
തൊപ്പികളൊക്കെത്തെറിച്ചു തുടങ്ങുന്നു;
കുപ്പായം ചീന്തുടൻകെല്പു കുറയുന്നു.
തോക്കുകളും വാളും വെള്ളത്തിൽപ്പോകുന്നു;
തോല്ക്കുമാറായിതു ലന്തപ്പരിഷയും.
തീക്കൊള്ളിപോലെ ശരങ്ങളേററീടുന്നു;
തീക്കുടുക്കകളും കത്തിയണയുന്നു;
ചേലയും കുന്തലും കത്തിപ്പൊരിയുന്നു;
മാലോകരും കണ്ടു വിസ്മയിച്ചീടുന്നു.
കാണിപോലും വഴുതാത നായന്മാർകൾ
പ്രാണനെക്കൈവെടിഞ്ഞത്യന്തശൌൎയ്യേണ
നില്ലാതെയുള്ള കെറുവോടണയുന്നു;
മൂക്കിൽ വെള്ളം പുക്കു ചീററിത്തുടങ്ങുന്നു;

തോക്കുകൾകൊണ്ടു തലയ്ക്കിട്ടിടിക്കുന്നു;
തോല്ക്കരുതെന്നു ഭാവിച്ചു പൊരുന്നേരം
മത്സ്യങ്ങളൊക്കയുമുത്സാഹവുംപൂണ്ടു
മത്സരത്തോടു കൊത്തിപ്പറിച്ചീടുന്നു.
മുങ്ങിക്കളയുന്നു വെട്ടുവരക്കണ്ടു;
പൊങ്ങുന്നനേരം തലകൾ തെറിക്കുന്നു.
തിണ്ണം കടലലറീടുന്നതുപോലെ
പൊണ്ണത്തടിയരലറി നീന്തീടുന്നു.
വണ്ണമേറീടുന്ന പീരങ്കിയിൽനിന്നു
കണ്ണും പൊടിയുമാറങ്ങനെയോരോരോ
കാളുന്ന തീപ്പന്തു വെന്തുപഴുത്തുടൻ
ഓളത്തിന്മീതെ തെററി നടക്കുന്നു.
കാണിക്കിരുപുറത്തും വാട്ടമില്ലേതും
കാണികളായവൎക്കും ഭയമാകുന്നു.
വ്യഗ്രിച്ചടുത്തു വെട്ടും വെട്ടുകൊണ്ടതി-
വ്യഗ്രിച്ചു വ്യഗ്രിച്ചു ചത്തു വലയുമ്പോൾ
നക്രങ്ങളെക്കണ്ടു പേടിച്ചു നീന്തുന്ന
മുഖ്യതയുള്ള ക്രൂററന്മാരെപ്പോലെയും.
ചാകാതെശേഷിച്ച ലന്തകളും പിന്നെ
വേഗമോടേ പുക്കു കൊച്ചിയിലാകുലാൽ.
കൊണ്ടുവന്നോരു മരക്കലജാലവും
വിണ്ടലരോടുന്നോരായുധക്കൂട്ടവും
ഒക്കയിട്ടും കളഞ്ഞെന്തൊരു വൈചിത്ര്യം!
മുഖ്യരും തോല്ക്കും നിലവിട്ടു ചെന്നെന്നാൽ
കണ്ടവരുമമരാലോടു ചൊല്ലിനാർ
ഉണ്ടായിവന്ന പരിഭവമൊക്കവേ.
ഇന്നിയൊരിക്കൽ പകരമാമെന്നുടൻ
അന്നു വാസമടങ്ങി പടതന്നോടും.
നന്നിതു ചെമ്പകമന്നൻപടയെന്നു
തന്നേ മറുനാട്ടിലുള്ളോർ പറയുന്നു.
ശത്രുവായുള്ളവരേയമർത്തീടുന്ന
ശക്തനാം ലന്തയേ വെന്നമൂലത്താലെ.
വിശ്വാസത്തിന്നൊരുഭംഗം വരുത്താതെ-

യിച്ചെയ്തു നന്ന നിൎണ്ണയം തേറുവിൻ.
അഞ്ചാതെ ചെമ്പകമന്നൻപടകളും
വഞ്ചിയോട്ടംപുക്ക തങ്ങടേ നാടതിൽ.
എന്നതിരിക്കട്ടെ പിന്നെ ലന്തേശന്മാർ
നന്നായടുത്തു പടകൾ തുടങ്ങിനാർ.
നല്ല തെങ്ങാലുള്ള കുററി പൊടിക്കുന്നു;
കല്ലുകൊണ്ടുള്ള മതിൽകൾ പൊടിക്കുന്നു;
മണ്ണുകൊണ്ടുള്ളൊരു വാട പൊടിക്കുന്നു;
ഉന്നതമായുള്ള കോട്ട പൊടിക്കുന്നു;
പിന്നെയും നല്ല പറങ്കിയും പോയവ-
യൊന്നൊഴിയാതെ ചമയ്ക്കുന്ന വേഗത്തിൽ.
കപ്പിത്താൻ തന്നുടെ കോട്ടയേ രക്ഷിപ്പാൻ
കോപ്പുകൾ കൂട്ടിയതെന്തു പറയാവൂ!
കുററിയും വാടമതിലുകളും തീൎത്തു
പററലരഞ്ഞുന്ന തോക്കുകളും വച്ചു
ദുൎഗ്ഗം ചുഴലപ്പടയും നിറുത്തീട്ടു
ദുഃഖം കളഞ്ഞു കൊററും കൊട്ടത്തങ്ങനെ
നല്ല പട്ടുകുഴിയും കിടങ്ങും തീൎത്തു
കൊല്ലാതെകൊല്ലുവാനാരക്കോലുംനാട്ടി
കോട്ടയിൽ നല്ല വെടിമരുന്നുമിട്ടു
കൂട്ടമേ കത്തിയെഴുന്നപോമ്മാറുടൻ
ദേവേന്ദ്രനും പണിയുണ്ടു പിടിപ്പാനെ-
ന്നേവൎക്കും തോന്നുവേ കാത്തിരിക്കും വിധൌ
അങ്ങനേ മേവുന്ന കാലത്തു ലന്തേശു-
മങ്ങു വിളിച്ചു പറങ്കിയോടു ചൊന്നാൻ:—
"എന്തിന്നു നിങ്ങൾ പഴുതേ മരിക്കുന്നു;
പിൻതുണയാരുമില്ലെന്നു ധരിക്കണം.
എന്നുടേ ശൌൎയ്യവും നിങ്ങളറിഞ്ഞില്ല
മുന്നം വടക്കോട്ട ഞാൻ പിടിച്ചേനല്ലോ.
പിന്നെ നിങ്ങൾക്കു തുണയായ മന്നരെ-
ത്തന്നെയും കൊന്നിതു ഞാൻ ബലവീൎയ്യത്താൽ,
തോല്ക്കുമാറേയുള്ളു നിങ്ങൾ ഞങ്ങളോടു
പോൎക്കൊരുമിച്ചു വരുന്ന നാളൊക്കയും.

നല്ല പരദേശത്തുള്ളോരു കോട്ടകൾ
ചൊല്ലികൊണ്ടൊത്തു പിടിച്ചതും ഞാനല്ലോ.
പിന്നെ മറുനാട്ടിലുള്ള കൊട്ടങ്ങല്ലൊ
തന്നേയടക്കിജ്ജയിച്ചതും ഞാനല്ലോ.
എന്നതിൻമുമ്പു പള്ളിപ്പുറത്തമ്പോട്ട
വന്നഴകിൽക്കോട്ട കൊണ്ടതും ഞാനല്ലോ.
അന്നതുതന്നെ യിലന്ത ഞാനെന്നതും;
ഇന്നൊന്നു മാറിപ്പറകയുമില്ലല്ലോ.
അന്നുള്ളവർതന്നെ നിങ്ങളുമായതു-
മിന്നൊന്നു മാറിപ്പോയില്ലെന്നു നിണ്ണയം.
പിന്നെയെന്തിന്നു പഴുതെ നടിക്കുന്നു
നിന്നുപൊറുക്കരുതാതൊരു നിങ്ങളും?
ഇന്നു നിങ്ങൾക്കൊരു നല്ലതാകുന്നതു-
മെന്നോടഴിഞ്ഞു പൊറുക്കുന്നതു തന്നെ."

ഇങ്ങനെ ഭാഷണം ലന്തേശ്ശു ചൊന്നതു
തിങ്ങിന കോപേന കേട്ടു പറങ്കിയും
ചൊന്നാനവനോടതിന്നുത്തരം തന്നെ:
"നിന്നോട്ട ഞാൻ പലകാലവും തോറെങ്കിൽ
ചാവും മുറിവും പെരുത്തു വലഞ്ഞിട്ടൊ-
രാവതില്ലാതേ ചമഞ്ഞാലിണങ്ങുവൻ.
മുന്നം നീ തന്നേ പല പല കോട്ടകൾ
എന്നോട്ട വെട്ടിപ്പിടിച്ചു നാളൊക്കയും
നീങ്ങെന്നു നീ പറയുന്നതു കേട്ടു ഞാൻ
നാങ്ങുമാറില്ലെന്നതുമറിഞ്ഞീടുക.
ബന്ധുക്കളും കൊററുമില്ലെന്നു വന്നൊഴി-
ഞ്ഞെതെന്തൊരുനാളിൽ ജയിച്ചു പണ്ടന്നേ നീ?
ഞങ്ങൾക്കു ഞങ്ങടേ മൂലസ്ഥലമതു
പ്രത്തുകാൽ നാട്ടമക്കോട്ടപ്പടികളും
രാജധാനികളും സിംഹാസനങ്ങളും
ഇന്നൊന്നു നിമ്മിച്ചു വന്നതല്ലെന്നറി.
ശൌയ്യം നിനക്കതിമാത്രമുണ്ടെങ്കിലും
ധൈയ്യമുള്ള ജനം കാട്ടുമാറേയുള്ളൂ.
അഞ്ചലന്തേശ്ശുമൊരു ഭൃത്യദാസ്യമായ്

നേരേ പലർ കാൺകെ നിന്നു പൊരുതെന്നാൽ
എൻെറ ഭുജദാസൃതോററുപോയെങ്കിലോ
കോട്ടയും തന്നു പടയുമിള്ളച്ചുടൻ
നീ ചൊന്നതൊക്കയും സൌജന്യമെന്നുടൻ
നീതിയോടേ കണ്ടൊഴിഞ്ഞു വാങ്ങിത്തരാം.
അല്ലാതെ നീ പറയുന്ന പേവാക്കുകൾ
ന്യായമല്ലെന്നതറിവോരറിഞ്ഞിട്ടും.
ഇപ്പോൾ നിനക്കു തുണ പലരുണ്ടല്ലോ;
കെല്പോടെനിക്കാരുമില്ലെന്നിരിക്കിലും
ചെററു പൊരുതേയടങ്ങുന്നതുള്ളു ഞാൻ;
ഉററു നീ പോരിന്നു കോപ്പിട്ടു കൊണ്ടാലും."
ഇങ്ങനേ തമ്മിൽ പറഞ്ഞു പിരിഞ്ഞുടൻ
അങ്ങുമിങ്ങും നിന്നു പോരു തുടങ്ങിനാർ.
വാടമതില്ക്കു മറഞ്ഞു പറങ്കികൾ
ഊടേ വെടികളും വച്ചു തുടങ്ങിനാർ.
കോട്ടയിൽ കല്ലും മണലും നിറച്ചിട്ടു
ചാട്ടിന്നു മീതെ കരേറി നിരന്നിതു.
ഒട്ടേറെത്തോക്കുമതിന്നു മീതെററിയ-
ങ്ങാകാശം പൊട്ടും വെടികളും വച്ചുടൻ
വെട്ടിവെളുപ്പിച്ചു വെൺപൂമിയങ്ങനേ
കോട്ടയ്ക്കൂട്ടുകളെന്നോരു കൂട്ടം ലന്തകൾ.
തട്ടുപലക മറച്ചു മുന്നൽപ്പിടി-
ച്ചുൾക്കരുത്തോടടുക്കുന്നോരു ലന്തകൾ
വെട്ടി നിലവും കുഴിച്ചു കുഴിച്ചുടൻ
ഒട്ടടല്ലുമതു തന്നിൽ മറച്ചിട്ടു
ഞെട്ടലൊഴിഞ്ഞു പ്രതിയോഗിതന്നോടു
വാട്ടമകന്നടുക്കുന്നിതൊരു കൂട്ടം.
കോട്ടയും വാടയും നെഞ്ചെന്നു കല്പിച്ചു
കോട്ടയ്ക്കു മുട്ടിയടുക്കുന്നൊരു കൂട്ടം
നിഷ്ഠുരന്മാരായ ലന്തകളന്നേരം
ചുട്ടററ വൻവെടിവെച്ചു പറങ്കിയും.
നാലുപായങ്ങളും നോക്കി ലന്തേശന്മാർ;
നാലുപാടും പട മുട്ടിയടുത്തിതു.

തോലിവരുമെന്നുറച്ചു പറങ്കിയും
കാലും വിറച്ചു വെടികൾ പൊഴിക്കുന്നു.
ഒക്കൊന്നു മേലുമങ്ങൊക്കൊന്നു താഴത്തും
നോക്കിന്നു വെയ്ക്കുന്നു കൈത്തോക്കു കൊണ്ടുടൻ.
മൂക്കിന്നു നേരിട്ടടുക്കുന്ന ലന്തയെ-
ത്തെക്കും ദിശയ്ക്കയയ്ക്കുന്നു പറങ്കിയും.
ഏണി കോവേണിയും കൈക്കൊണ്ടു ലന്തശർ
താൺതാണമ്മതില്ക്കൽ ചെന്നവരുടൻ
പ്രാണനിലാശു മോഹംവിട്ടു ചാടുമ്പോൾ
ആണിപ്പലകമേൽ പാദം പതിക്കയും
കോണിൽക്കിടന്ന വെടിമരുന്നു കത്തി
വാണാളും ദേഹവും രണ്ടും നശിക്കുന്നു.
കാണിപ്പരവശമെന്നാലവർക്കില്ല;
ആണിപ്പരിചത്തു കണ്ടു പടിക്കണം.
അങ്ങനേ മേവുന്ന കാലത്തു ലന്തകൾ
എങ്ങനേയെന്നറിഞ്ഞില്ല കോട്ടപ്പുക്കാർ.
സംഭ്രമം പൂണ്ടു പറങ്കിപ്പരിഷയും
വമ്പോടടുത്തുടൻ വെട്ടു തുടങ്ങിനാർ.
പിള്ളരും പെണ്ണുങ്ങൾ കേണു തുടങ്ങിതു;
നല്ല വിരുതന്മാർ വെട്ടു തുടങ്ങീതു.
കപ്പിത്താന്മാരും മരിക്കുന്നു വേഗത്തിൽ;
തുപ്പാസികളും മരിക്കുന്നിതങ്ങനെ;
വാട്ടുകാരായ പറങ്കികൾ ചാകുന്നു;
കൂട്ടമേ കാപ്പിരിക്കൂട്ടവും ചാകുന്നു;
തീപ്പുകജാലവും പൊങ്ങി നിറഞ്ഞിതു;
തീപ്പിടിച്ചു മനം കപ്പിത്താനന്നേരം.
വിക്രമത്തോടുടൻ കോട്ടയേ രക്ഷിപ്പാൻ
ആക്രമിച്ചങ്ങനെ ചെല്ലുന്നതുന്നേരം
സ്വർഗ്ഗവുമൊന്നു വിറച്ചു ചമഞ്ഞിതു;
ചക്രം തിരിഞ്ഞു പറങ്കിപ്പരിഷയും.
കോലാഹലമായി വന്നിതു യുദ്ധവും
കാലലോകംപുക്കനേരം പടയപ്പോൾ.
കണ്ടാൽ ഭയങ്കരമാംവണ്ണം പോർചെയ്തു

കണ്ടകതുല്യന്മാർ രണ്ടുപരിഷയും.
ഇല്ലാ പടയെന്നുറച്ചു ജരാലപ്പോൾ
അല്ലലോടും വെള്ളത്തൊരു കൊടി തൂക്കി·
നിന്നിതു തോററെന്നു തന്നേയഴിഞ്ഞവർ;
അനന്തരം വെട്ടങ്ങിളച്ചിതു വൻപട.
ചെന്നുടൻ കണ്ടു പിന്നെപ്പറങ്കികളും
നന്നായമരാലെയേതുമ്മടിയാതെ.
തൊപ്പിയുരിത്തലചാച്ചു നല്ലായുധം
കെല്പുകുറഞ്ഞവൻമുമ്പിൽ വച്ചീടിനാർ
നല്ല ജരാൽ മുതലായ പറങ്കികൾ
എല്ലാവരുമതിമദ്ധ്യാഹ്നനേരത്തു.
പേടിയാൽ കപ്പലിലൊക്കെക്കേററിനാൻ
കെല്പോടുകൂടി യമരാലവർകളെ.
പിന്നെസ്സുഖേന വാണാൻ പടതന്നോടും
ഒന്നിച്ചു കോട്ടയിലാകുലംകൂടാതെ.
കത്തും മനമോടു കൂടിയതുകാലം
കോതവമ്മനൃപൻ പൂക്കര കരപ്പുറം
വേദിയർകോനായ ചെമ്പകമന്നനും
ഖേദമോടേ വാണു തന്നുടേ നാടതിൽ.
കോട്ടപിടിച്ചോരു കൊല്ലവും മാസവും
കേട്ടുകൊണ്ടാലും നിനവതിനുണ്ടെങ്കിൽ
കൊല്ലമതെണ്ണൂററിമുപ്പത്തെട്ടായതും
വില്ലായമാസമതിലൊരിരുപതും
ചൊല്ലാമൊരഷ്ടവും ചെന്നിതു ഭാസ്കരൻ;
വെള്ളിയായീടുന്നൊരാഴ്ചയുമന്നല്ലോ.
ലന്തയും കൊച്ചിയിൽ കോട്ട പിടിച്ചതും
ചിന്തിച്ചു ചൊല്ലാമിനിയുമൊട്ടുള്ളപോൽ.
വൈരികളായുള്ള മത്തഗജങ്ങൾക്കു
സിംഹാകൃതിപൂണ്ട വെൺപലമന്നനും
അമ്പോടു തെക്കിളംകൂറുമൊരുമിച്ചു
കോട്ടപിടിച്ചൊരു വൃത്താന്തം കേട്ടുടൻ
കൂട്ടമേ വഞ്ചിപ്പടയോടുകൂടവേ
നല്ല ചെറുകാട്ടുകയ്മളുടേ നാട്ടിൽ

ചൊല്ലെഴുന്നോരിറണാകുളം തന്നിലും
കൊച്ചിയിൽനിന്നേറനാടരേ വാങ്ങിച്ചു
മെച്ചമെഴും മൂത്തതാവഴിയേക്കണ്ടു
പിന്നെയമരാലിനെച്ചെന്നുകണ്ടിളം-
കുന്നപ്പുഴെച്ചെന്നു കുന്നലക്കോനെയും
കണ്ടു കൊട്ടങ്ങല്ലൂരാക്കി വാങ്ങിപ്പിന്നെ
ഇണ്ടലും തീന്നുടൻ പുക്കു തൻ നാടതിൽ.
പിന്നെയമരാലും മന്നവനും കൂടെ
വന്നു കരപ്പുറത്താശു പടയോടും.
ലോകരാരും തന്റെ പാങ്ങിലല്ലായ്കയാൽ
വേഗമോടേ കോതവമ്മരാം ഭൂപതി
നല്ല മധുവൈരി മാധവൻ മേവിന
ചൊല്ലെഴുന്നോരമ്പലപ്പുഴ പുക്കുടൻ
ദേവനാരായണൻ തന്നെയും കണ്ടിട്ടു
ദേവൻ തുണയെന്നു തെക്കോട്ടെഴുന്നള്ളി.
ചെന്നുടൻ പിന്നെയഴിഞ്ഞു കണ്ടീടിനാർ
നന്നായി മന്നനേയുമമരാലെയും
ശങ്കയും പൂണ്ടു കരപ്പുറത്തുള്ളോരും.
ലംകേശതുല്യനമരാലും പിന്നെപ്പോയ്
വമ്പടയോടുമാലപ്പുഴ തന്നിലേ
ചെമ്പകമന്നനോടാശു പിണങ്ങുവാൻ.
പണ്ടിറണാകുളം തന്നിൽ നിന്നുണ്ടായി
വന്ന പരിഭവമോർത്തുടൻ ലന്തേശു
ചെമ്പകമന്നന്റെ വമ്പട നിത്തീതു
വമ്പോടുമാലപ്പുഴവാടതന്നിലേ.
അങ്ങുമിങ്ങും പട കൂടിയിരുന്നുട-
നങ്ങൊരു നാലഞ്ചു തീയതി ചെന്നാറെ
ലന്തേശു ചെമ്പകമന്നനെക്കണ്ടാറെ-
യെന്തൊരു കൌശലമെന്നറിഞ്ഞീല ഞാൻ;
കണ്ണാരിയെക്കാത്ത കാരുണ്യവാരിധി
കണ്ണനുടേ കളിയെന്നേ പറയാവൂ;
നന്നായി തങ്ങളിൽ കണ്ടിണങ്ങീടിനാർ
മുന്നമൊരു പകയില്ലെന്നതുപോലെ.

പണ്ടു പറങ്കിയും ചെമ്പകമന്നനു-
മുണ്ടായിരുന്നോരു സഖ്യമതുപോലെ
കണ്ടു പറഞ്ഞുടൻ പോയമരാലൃതാ-
നിങ്ങൽ നീക്കി മൂത്തതാവഴിയെക്കണ്ടു
ചൊല്ലിനാൻ ചെമ്പകമന്നനുമങ്ങുചെ-
ന്നല്ലലൊഴിഞ്ഞിനു കാണണമെന്നപ്പോൾ.
അങ്ങനേതന്നേയൊരന്തരമില്ലതി-
ന്നങ്ങു ചെന്നിട്ടു പറകെന്നതാകർണ്ണ്യ
ലന്തേശു ചെമ്പകമന്നനെക്കണ്ടുടൻ
വാർത്തകളെല്ലാമറിയിച്ചതു കേട്ടു
വൻപോടു മന്നനെച്ചെന്നു കണ്ടിട്ടുട-
നമ്പോടു വാങ്ങീതു വേദിയർനാഥനും.
മെച്ചമെഴും മൂത്തതാവഴിമന്നവൻ
മെച്ചമോടേ തിരുമുല്പു വാണീടിനാൻ.
ബന്ധുവിനി നമുക്കാരുള്ളതെന്നതു
ചിന്തിച്ചു വെട്ടത്തരചൻ മടിയാതെ
നല്ല തിരുവനന്തപുരം തന്നിലോ
വാട്ടമൊഴിഞ്ഞു പറവനെന്നിങ്ങനെ
ചൊല്ലിയഴകോടുമാനിച്ചിരുന്നിതു
നല്ല കിളിമകൾ താനുമക്കാലമേ.

പടപ്പാട്ടു ചതുർത്ഥപാദം സമാപ്തം.

---

## പഞ്ചമപാദം.

മടിയിലിര, മടികളക കിളികളിതു ചൊല്ലിയാൽ
മാലോകർ നിന്ദിക്കുമെന്നു ചിന്തിക്കൊലാ.
ലളിതഗുണമുടയ ശുകയോഗിതന്നഗ്രജ
ലീലാവിശേഷം പറക ബാലേ മുദാ!
പെരുമപെറുമരിയ വിശപ്പറുതി വരുത്തിടുവാൻ
പക്വഫലാദികളാവോളവും തരാം.
വരിയവലുമൊരുമയൊടു തരുവനതു തീരവേ
വാർത്തങ്ങു പായസച്ചോറും വറുത്തെള്ളും.

നവമിയലുമിനിയിനിയ ഗുളകദളിയുംപിന്നെ
നല്ല ക്ഷീരം തേൻ കരിമ്പിൻചാറും തരാം.
പുതുമലരിലൊഴുകുമൊരു തേൻതുള്ളിയും നല്ല
പുഞ്ചനെല്ലിൻ കതിരിന്നു തന്നീടുവൻ.
അതുപൊഴുതു കിളിമകളുമവയനുഭവിച്ചുകൊ
ണ്ടാനന്ദമുൾക്കൊണ്ടു ചൊല്ലിത്തുടങ്ങിനാൾ.
പറവതിനു മമ വചനഭംഗി പോരായ്കിലും
പറവനിതു ശേഷവും കേട്ടുകൊൾകേവരും.
ദശവദനസദൃശകരബലമുടയ ലന്തയും
ദിക്കിൽ പുകൾക്കൊണ്ട കൊച്ചി പിടിച്ചഥ
പടയിടയിൽ വഴുതി മറുതലയൊടു ഗമിച്ചോരു
ബാഹുജവംശജൻ കോതവർമ്മൻനൃപൻ
വലരിപുവിനൊടു സമഗുണാകരനാകിയ
വള്ളുവർമന്നനും മററു മന്ത്രികളും
കുരുകുലജവിജയനു സമരചണനെത്രൂർ വാഴും
കൂടലർകാലനിരവിവർമ്മൻ താനും
ഒരുമയൊടു നടന്നുചെന്നു നൃപതികുലപ്രൌഢന്മാർ
കണ്ടിതു വഞ്ചിപൻമന്നനേയും തദാ.
ഹരിയരവവരശയനമതിസുഖമൊടാദരാൽ
പള്ളികൊള്ളുമനന്തപുരം മേവിനാർ.
പരമപുരുഷനുടെ ചരണാരവിന്ദങ്ങളും
ഭംഗിയിൽകണ്ടു തൊഴുതു നടകൊണ്ടാർ.
വിമലതരവിബുധനദിഭവനതലപാലകൻ
വൃന്ദാരകാധിപസമ്മതൻ ഭൂപതി
പുകഴിനൊടു മാടനൃപവീരനിരിപ്പേടം
പുക്കു വിരുന്നും കഴിച്ചു യഥാസുഖം
അസിയുമൊരു ഗജവും തുകിലാഭരണങ്ങളും
അൻപോടു ദത്തവാൻ വെട്ടുഭൂപാലകൻ.
പലദിവസമതിസുഖമോടവിടെ മരുവുംവിധൌ
പാർത്ഥിവനോടു ചൊല്ലീടിനാർ മന്ത്രികൾ:-
"വളരെയിനിയിവിടെയതിസുഖവസതിയരുതരുതു;
വൻപുകൂടെക്കാണവേണം മറുതല.
അടലതിനു കരമതുകിലുടനിനിയടുത്തെന്നാ-

ലാഭവോളമർത്ഥവും കിട്ടും നമുക്കെല്ലാം."
പൊരുതുജയം കരുതുമൊരുരിപുവരക്കും തോന്നിടും
പോയ്‌പ്പോക്കേയിവർ പോകയില്ലെന്നതും."
ഇതി സചിവവരവചനനിശമനദശാന്തരേ-
യിമ്പമോടേ കോതവർമ്മൻ നൃപവരൻ
ചരതമൊടു വഴിതിരക പൊരുവതിന്നു പോവാനായ്
ചെമ്പകഭൂപതേ! യെന്നു വെട്ടനൃപൻ.
സരസമഥ നൃപവരനു വഴിയനുവദിച്ചിതു
ദേവനാരായണരാരണഭൂപതി.

അരുണനുടെയുദയമതു വരുവതിനു മുമ്പിലേ
ആരികാട്ടായിതു കോതവർമ്മൻനൃപൻ.
പടയുമുടനവിടെനിന്നു നടപ്പതിനു ഭാവിച്ചു
ഭാനുബിംബത്തെ മറച്ചു നടകൊണ്ടു:
മദമിളകി മദകരികൾ മരിവലിയെടുത്തുടൻ
മാനമോടേ ഗമിച്ചീടുന്നതുപോലെ.

* * * *

നടപടിയിലവരുടയ ചരിതമതു ചൊല്ലുവാൻ
നാണമാകുന്നിതു മാനസതാരിൽ മേ.
ബുധചരണനളിനയുഗമകതളിരിൽ വാഴ്കിൽ
ബുദ്ധിയില്ലാത്ത ഞാനൊട്ടു ചൊല്ലീടുവൻ.
ജയവിരുതരവർകളുടെയുടൽകൾ വിളറീട്ടതിൽ
ചെമ്പിച്ച മീശയും കേശവും താടിയും
പരുകി സുര മതിമറന്നു കുതുകമൊടു ചാഞ്ചാടി
പച്ചമാംസങ്ങളും തിന്നുതിന്നങ്ങനെ
ശമരഹിതർ ശമനസമർ പടയതു തുനിഞ്ഞെന്നാൽ
ചാൺപദം വയ്പീലവർ തിരിഞ്ഞെന്നുമേ.
ഉടലിൽ വടിവിയലുവതിനുടനണിഞ്ഞ കഞ്ചുക-
മുഷ്ണീഷപാദുകമാദിപൂണ്ടങ്ങനെ
കരതളിരിലസിയുമൊരു മുസലമതോക്കുമ-
ക്കാലൻ ഗദയെന്നപോലെയെടുത്തുടൻ
മിടമയതു കരുതുമൊരു പടവിരുതരാകിയ
മ്ലേച്ഛമരും പുകഴാർ കരപ്പുറം തന്നിലേ.
തകിൽ മുരശു പറ തുടികൾ ചിന്നം കുഴലുകൾ
തമ്പേറു തമ്പിട്ടമാദി വാദ്യങ്ങളും

കട തഴകഠം ചമരി കൊടിയും കൊടിക്കൂറയും
കോലാഹലമോടെട്ടത്തങ്ങട്ടത്തിളു.
അതു ഝടിതി കരമുതുകിലമരുമവർ കേട്ടട-
നങ്കൈ തന്ത്യർ വാങ്ങി മറുദിക്കിലും.
അതുപൊഴുതു നരപതിയുമരുതു മതിയെന്നപ്പോഠം
ആദരവോട ലന്തേശരടങ്ങിനാർ.
പിഴകരുതിയവരുമതിവിവിധവിവശാത്മനാ
പിന്നെക്കരപ്പുറം പുക്കവിടേയുള്ളോർ
അരചനെയുമഴകിനൊട്ട വന്നമരാലെയും
അമ്പോട്ട കണ്ടാരവരുമതുകാലം.
ചതിവുകളെയകമലരിലഖിലമകലെക്കള-
ഞ്ഞാനന്ദമോടെ യഥോചിതം മേവിനാർ.
ജയമുദിതനൃപതി പെരുമ്പടപ്പുവാഴും മന്നൻ
ചെമ്മ പടയോട്ട പുക്കടൻ കൊച്ചിയിൽ
സുരവരജതനജസമഗ്ഗുണമുടയ ദേവാലും
ദുഃഖമൊഴിഞ്ഞു പെരുമ്പടയോട്ട പോയ്
അമരപുരിസദൃശദുഗ്ഗാന്തരേ പുക്കട-
നമ്പാടിരുന്ന സുഖംചെയ്തുകാലം.
അവിടമരുവിടവെ നൃപതിലകൻ വെട്ടനൃപൻ
ആശാന്തരേ നിരൂപിച്ചിതതുകാലം.
"അരിവരരൊടിതുപൊഴുതു പടയതൊന്നപൊരുവതി-
നാരുമില്ലാതെയായ്വന്നിതൊരുതുണ.
പരദിശയിലമരുമൊരു പറങ്കിയെപ്പാലിപ്പാൻ
പ്രാണാദികളുംവെടിഞ്ഞു മൽപൂർവന്മാർ.
പരമവനിയതുമരിയ പടയും ഭണ്ഡാരവു-
മാത്മബന്ധുക്കളേയും വെടിഞ്ഞഷ ഞാൻ
പരനരപതികളുടയ പുരിയിൽ മേവുന്നതു
പാരവശ്യത്താൽപറങ്കിയേയോത്തല്ലാ.
ഒരു കരുണയകതളിരിലവനു തോന്നീലതി-
ന്നോരാണ്ടിൽ മേല്പുറം കാലം കഴിഞ്ഞിട്ടും.
ഇനിയവന്റടയ പുരിയിൽ ഞാൻ തന്നെ ചെന്നാകി-
ലീഷലുണ്ടെങ്കിലോ പിന്നേ നിരൂപിക്കാം."
നൃപവരനകതളിരിലിതി വിവിധമോത്തുടൻ
നിന്ന മന്ത്രികളോടെല്ലാമരുഠംചെയ്തു.

ചരിതമതുപൊഴുതു നൃപപാദതളിർ വണങ്ങീട്ടു
തേവച്ചേരിൽ മേനോനണത്തിച്ചിതു.
"തിരുമനസ്സിലഴമൊഴികയടിയൻ പാടുകൊള്ളുവൻ
തീരായെന്നാകിലോ പിന്നെയെഴുന്നള്ളാം."
ഇതി സചിവവരൻ മൊഴിഞ്ഞു കയറിയഥ വാഹനം
ഇമ്പമോടെ ഗോവതന്നിലേ പുക്കടൻ
പദവിയൊടു മരുവിന പറങ്കിരാജൻതന്നെ-
പ്പക്ഷമോടേ കണ്ടവസ്ഥകൾ ചൊല്ലിനാൻ.
അപരമാരുവരിഷമതു ചെന്നാറെ ഗോവയിൽ
ആദരാൽ കോതവർമ്മാനുജൻ പുക്കടൻ
അദിതിസുതപതിസുതന്റെ സോദരനെക്കാണ്മാ-
നങ്ങു സൌമിത്രി കിഷ്കിന്ധ പുക്കപോലെ.
    അതുപൊഴുതു ബദരവരകല്പനയാൽ മുദാ
ആശു ചെറിയയമരാലും വന്നിതു
സുരനിലയസമമമിതഗുണമുടയ കൊച്ചിക്ക
സൂക്ഷിച്ചു കല്പനാശക്തിനടത്തുവാൻ.
കടൽപവനതുണയുടയ കപ്പലോടുമവൻ
കണ്ടിതു വന്നഥ കൊച്ചിവാഴ്വോനെയും
അവനിപനൊടവനുമുടനപരമതുചൊല്ലിനാ-
നാചാരവും ചെയ്തു കുംഭത്തികല്പന:
അരിയ പരിഭവമുടയ മമ രിപു പറങ്കിതാ-
നാഴിയിൽ വാണപോലേയഹം വാഴുവൻ.
നൃപതിവരരിവിടെ നടെ പുകഴിനൊടു വാണപോൽ
നീതിയിൽ വാഴ്ക നമ്മാൽ വിരോധം വിനാ.
ഇതിഗിരമൊടവനഥ പുക്ക ദുർഗ്ഗാന്തരേ;
ഇമ്പമോടെ നൃപപ്രൌഢനും വാണല്ലോ.
നലമുടയ പെരുമ്പടപ്പിൽ സ്വരൂപത്തിന്നു
നാലു തുണായവർ മൂന്നുമൊന്നും വന്നു
മനുപതിയെയഴകിലതിവിരവിനൊടു കണ്ടഥ
മാനിച്ചുരചനവരെയയച്ചിതു.
കിമപിയകകമലമതിലവനിപതി ചിന്തിച്ചാൻ
കീർത്തിമാൻ കൂടെപ്പിറന്ന നൃപരോടും.
ചരതമൊടുമതിനിളയപശ്ചിമക്ഷ്മാപനും

ചാഴിയൂർമന്നൻ ചതുൎത്ഥനോടും പിന്നെ.
പലഗുണവുമുടയ സചിവന്മാരൊടുമതി-
പട്ടാങ്ങയുള്ളൊരണൎച്ചവകരോടും.
ഉദധിഗിരിനരപതിയോടുഴറിയൊരുപടപൊരു-
തുണ്ടാക്കേണം പണ്ടുപണ്ടുള്ള നാടെന്നേ.
ലഘുതരമിതകമലരില രചനോക്ഷം വിധൌ
ലന്തേശതിന്നൊരു സൂചകനായ്വന്നു.
കൊടിയനരപതിതിലകനേറനാടിളമതാൻ
കോഴിക്കോട്ടുവാഴ് തിരുവഞ്ചിക്കുളംതന്നിൽ
ബദരബലമവിരതമട്ടുത്തുനാലുമൂന്നു;
ഭരങ്കി പിന്നെ നാലഞ്ചു കവന്നല്ലോ.
കലിതമതിയോടുമതിന്നു പടകളൊടുചെന്നിളം-
കൂറുവാഴ്മന്നൻ പട മുട്ടി കോട്ടയും.
അധികഗുണമുടയ കൊടുങ്ങല്ലൂരിൽ കോട്ടയെ-
യമ്പിൽവെയ്പിനെന്നവനും കലാഹിച്ചാൻ.
അവിടെയിരുപുറവുമവരിടയിൽ മുടിഞ്ഞൊരുടേ
പിമ്പാവതില്ലാഞ്ഞിളമന്നനും വാങ്ങി.
രണമരണചകിതർ നെട്ടുവിരിപ്പിലുള്ളോൎകളിൽ
രണ്ടോടു രണ്ടുപോൎ കണ്ടും മുറിച്ചുടൻ
ബദരനതിചതുരതയൊടഥ കൊച്ചിപുക്കതി-
വിശ്വാസവും നൃപനെക്കാട്ടിയുണ്ടാക്കി.
അവനിപതിയോടുമവനമപരമിതുചൊല്ലിനാൻ:
„അബ്ധിഗോത്രാധിപനോടു യുദ്ധത്തിനായ്
പെരിയപടയവനിയതിലമരുവതു കൂട്ടുക;
പോരിന്നു ബന്ധുക്കളേയുമറിയിക്ക.
അതുലഗുണമുടയ മമ പടയുമരികുണ്ടല്ലോ;
എന്തിന്നു പിന്നെ വികല്പം നരപതേ?
തവ മതിലുമധികമതിന്നുപമ.” ബദരൻഗിരാ
തത്ര ഭൂപാലകൻ മന്ത്രിസമേതനായ്
പലവിധവുമകതളിരിലപജയജയം പാൎത്ത്
പത്രങ്ങളും ബന്ധുഭൂപൎക്കെഴുതിനാൻ.
അതുപൊഴുതു പടകളൊടു ബിംബലീപാലകൻ
ആരണർകോൻ ചെമ്പകനൃപൻസേനയും

കരുതലരൊടെത്തുത്തരപടയതിന്നു ഭൂപതി
കണ്ടിടവെ വിണ്ടണിക്കോട്ടവും വന്നു.
മാറയൊടലയകമരചർത്തിലകനൊട്ടു യുദ്ധാർത്ഥം
മങ്ങാട്ടവാഴുന്ന വീരനും വന്നല്ലോ.
കരമ്മതുകിലമരുവരെഴുപതിനോടൊന്നൊന്നു
കാലമെ വന്നിതേഴായിരം നായരും
നരപതിയുമവരജനമമിതസചിവേന്ദ്രനും
ന്നല്ല വടക്കുംശിരസ്സും നടകൊണ്ടാർ.
ഗഗനഭുവിയുദയരവി വിറയലൊട്ടു ചെന്നതേ
ഗംഭീരനാദം വെടിഘോഷനിവാദ്യവും
ലഘുതരമിതരിയപട വാളും പരിശത്തോട്ടും
ലന്തേശു തമ്പുറടിക്കുന്ന നാദവും
ചെകിടടയുമടവു രിപുസമിതി കർണ്ണാന്തര
ന്നെന്നു പുക്ക ... ... .... ... ... ... ... ... ... ... ... ...
... ... ........ ........ പറവതിനു നരപുംഗവ-
രിന്നലേ തങ്ങൾക്കുള്ളിടത്തോട്ടു ചെന്നാർ.
അരിവരരൊടടൽപൊരുതുമവർകളെയൊട്ടക്കിയും
മററുമക്കൊട്ടപ്പടികളുറപ്പിച്ചും
മതിലുമതിന്നിടയിൽ ചില യവനികളും തീർത്തുടൻ
മാനമോടെ പകരംകൊണ്ടതു നില്ക്കവേ
...... ... ...... ... ... ... ... ... ... ... ...... ... ......
പൂർണ്ണശോകാർണ്ണവം ... ... ......
ബലമുടയ സചിവവരമങ്ങാട്ടു മേനോനും
ധന്യൻ തിനയഞ്ചേരിവാഴിളയതും
കലിശധരസമപരഗളച്ഛേദഖഡ്ഗിയായ്
കോഴിക്കോട്ടതലച്ചെന്നോർ ബലപ്രൌഢൻ
വിമലമതിയുടയ ചെറുവള്ളിമേനവനും
വീരനാമേറനാടന്മൂമാ മേനോനും
അവനിയതിലമരുമൊരു പഴയ മന്ത്രികളും
ആരണർ ദേശികരോട്ടമൊരുമിച്ചു.
„നിനവുകളുമധികതരമകതളിരിലുള്ളൊരു
നിഷ്ഠുരൻ ഖഡ്ഗശനായുധം കൊണ്ടുപോയ്.
അപരമവനരചരൊട്ടു സമരമതിനായ് വന്നു

ഏകണ്ബുദ്ധ്യാ ബന്ധു നമ്മോടൊഴിഞ്ഞുടൻ.
പല ദിവസമവനു തുണ പണ്ടു നാം ചെയ്തതും
പാമ്പിന്നു പാല്കൊടുത്തപോലായ്പ്പോട്ടു.
മറിവു പലതകതളിരിലുള്ളോർകൾ തങ്ങടേ
മുതുകിൽ വാൾ വീണേ വിലകാ നാപ്പൂ ഉദ്ധം.
പരുഷതരമിതിനു ചലസിന്ധുരാൾ കോപിച്ചു
പാരമരുൾചെയ്തു സൈന്യമയച്ചിതു.
പരിഘസമവടിവിനൊടു മരുവുമൊരു കൈത്തോക്കും
പാഷാണനാളീകജാലവുമുണ്ടയും
കരതളിരിലഴകിനൊടു പലവിധമെടുത്തവർ
കണ്ടെതിർത്താരേ പെരുമ്പടപ്പിനോടു.
പടയിടയിലതി തരിതമവിടെ നില നീക്കീതു
പററലരെപ്പവ്വ്താണ്ണവേശൻപട.
കുപിതതരമതികൾ രിപുസമിതിയിരുന്നുള്ളോരു
കോട്ടപ്പടി മിക്കതുമടക്കീട്ടഥ
പെരുമ്പടപ്പിലിളയനര പതിതിലകവീരനും
പാലിയത്തന്പുമിളയമേനവനും
പകലിരവു പടകളൊടു മരുവുമൊരു തൃക്കുന്നിൽ
പാഞ്ഞടുത്തു ഗിരിസിന്ധുരാജൻപട.
സ്തനിതബലസദൃശവെടിവരിഷമൊടടുത്തിതു
സന്നാഹമോടു ബലരനികരവും.
രണമതിനു ചതുരനൃപവരനുടയ സേനയും
ഏററാരുമിച്ചു നെടുവിരിപ്പിനോടും
തമനുഭവരണസദൃശമരുതു പറവാനഹോ;
താൽപര്യമുണ്ടെന്നതാകിലോ ചൊല്ലുവൻ.
സമരത്തിൽ മരണഭയരഹിതരിരുകൂററാരും
താണടുത്തു വെടിവെച്ചു തുടങ്ങിനാർ.
ഉപരി തുപൊഴുതു പുക പെരുകി നിറഞ്ഞു സദാ;
ഊഴിയിൽ തത്ര പൊഴിഞ്ഞു ചോരകളും.
യുധി വഴതി ബലരരൊടു നെടുവിരിപ്പിൽ നായന്മാ-
രുററടത്തപ്പോൾ വടക്കൻ മാപ്പിള്ളമാർ
കരികളൊടു മദകരികൾ വരുവതു കണ്ടകൈയും

കണ്ടു സിംഹങ്ങൾ തമ്മിൽ പൊരുംപോലെയും
ദശവദനപടയും ദശരഥതനയസേനയും
ദ്വേഷ്യം കലൎന്നു പോർചെയ്തതു പോലെയും
പൊരുളമൃതലരചർ കുരുപതികൾ പൊരുംപോലെയും
പോർചെയ്തു മാപ്പിളലന്തേശന്മാരപ്പോൾ.
പ്രധനമതിലഴകിനൊടു പൃതനകൾ മരിക്കയും
പ്രാഭവക്കാരർ കൈവാളിളക്കുകയും
ഭയരഹിതമരിവരരൊടടലതിനടുക്കയും
ദോസ്സു പാദാദികൾ ഖണ്ഡമാഴ്കയും
ജനകനൊടു തനയസഖിജനമതിനു ഖേദിച്ചു
ജാതകമെന്നു കൈ മാർവത്തു ചേക്കയും
ഉളക ചില കടകമതിനിടയതിലെ വെട്ടിയും
ഓതിരം വെട്ടീട്ടിടത്തേതിനേല്ക്കയും
ശ്രമമതിനു ചതുരതകളധികതരമുള്ളവർ
ശ്രോത്രങ്ങൾ വെട്ടിപ്പിളൎന്നകളകയും
കരമുദരഗളചരണമുഖരു കലഗാത്രങ്ങൾ
ഖണ്ഡമായെണ്ണില്ലാതുണ്ടകൾ വീഴ്കയും
തെളികടന്ന ചപലമതു വയറുകളിൽ പുക്കുടൻ
തുള്ളുന്നു പററക്കിടന്നു ചിലരപ്പോൾ.
മുറിവുകളിൽ നിറഞ്ഞൊഴുകുമുതിരത്തി കണ്ണീരു-
മൊന്നിച്ചു കൈയാൽ തുടയ്ക്കുന്നിതു ചിലർ.
ഇരുപുറവുമതുപൊഴുതു തോററു വ്യതീടാതെ
ഏറിവരും രുഷാ പോർചെയ്തുതുപോലേ.
മറുതലയെയിരുപുറവുമറിയരുതു പുകപെരുകി;
മാററൊലികൊണ്ടു വെടികളാലബ്ധിക്കും.
അരുതു പറവതിനു സുരദേശികനാകിലും
മാപ്പിളമാരും ലന്തേശരും പാരതിൽ
ചരതമൊടു പോരിന്നു. കോപ്പിട്ടനേരത്തു
ചാൺപടം വാങ്ങീതു ലന്തപ്പെരുമ്പട.
അവശതരഹൃദയമോടുമവിടെ ജോനകരൊട്ടു.
മല്ലചൈതന്യർ വെള്ളക്കൊടിയും തൂക്കി.
അതിനുമൊരു കനിവൊഴിഞ്ഞു തദനു മാപ്പിള്ളമാ-
രൊത്തുടൻ വെട്ടിയൊഴിച്ചു നാലരുടൻ
ഗളവുമുടനതുപൊഴുതറുത്തുകൊണ്ടുവച്ചാർ

ഗർവ്വോടു ശൈലാബ്ധിമന്നന്റെ മുമ്പിൽ.
യുധി ജയവുമചലജാനരവരന്റെ വന്നിതെ-
ന്നുള്ള വിശേഷവും മന്നിൽ നടന്നിതേ
ഇളപതികൾതിലകനില്ല നരപതിയും സേനയു-
മിമ്പഹീനം വാങ്ങി തൃക്കണ്ണിൽ നിന്നുടൻ.
അരുതു മമ വയറുപശി വിരവിനൊടു തീർത്തിനി
അമ്പോടു ശേഷം പറവനെന്നങ്ങനെ
കൂറിയിരുന്നാൾ കിളിപ്പെതൽതന്നുടെ
കൂട്ടരോടും തെളിഞ്ഞപ്പൊളാനന്ദമായ്.

പടപ്പാട്ടു പഞ്ചമപാദം സമാപ്തം.

---

ഷഷ്ഠപാദം.

കൊഞ്ചും ഗുണഗണാനന്ദവാക്യം തങ്കം
പഞ്ചവർണ്ണക്കിളി നിൻവാണികൌതുക-
സാരം നുകന്നു വളർന്ന ലഹരിയിൽ
പാരം പരവശനായിതു ഞാനെടോ.
ശേഷം വിശേഷങ്ങളേയും പൈദാഹങ്ങൾ
ശോഷണം ചെയ്തതിതോഷണചേതസാ
ഭാഷണം ചെയ്കയിന്നും മടിയെന്നിയേ.
ചൊല്ലുവെനെങ്കിലെല്ലാരും ചെവിതന്നൊ-
രല്ലലും കൂടാതെ കേൾപ്പിൻ ചുരുക്കമായ്.
മാടനൃപകുലവീരമണിയുടേ
നാടടക്കിയൊരു വെല്ലുവിളികൊണ്ടു
പൂന്തുറമന്നനോടെന്തൊന്നു വേണ്ടതെ-
ന്നന്തരാ ലന്തയും കൊച്ചിവാഴ്മന്നനും
ബന്ധുവർഗ്ഗങ്ങളും ചിന്തിച്ചനന്തര-
മന്തരമെന്നിയേ ചെയ്തപോരൊക്കവേ.
വമ്പൻ പെരുമ്പടപ്പമ്പും നരപതി-
യമ്പോടു കൊച്ചിയിൽ വാഴുന്നവസ്ഥയിൽ
മുമ്പുള്ള ബന്ധുപ്രവരരുമൈത്രയും
വമ്പുള്ള ബന്ധുവിൽ മുമ്പുള്ള ലന്തയും
അൻപുള്ള മന്ത്രികൾ മററുള്ളവർകളും
അന്നേരം വന്നൊരുമ്പെട്ടവർ കേൾക്കവേ
കുംഭഞ്ഞി കല്പിച്ചു വന്ന കമൂദോരും

ഇമ്പംവരുമാറു സത്വരം ചൊല്ലിനാൻ.
"കേവലം ചോതരീക്കുറിന്നു നാം ചിലർ
ജീവിച്ചിരിപ്പതു മാനിക്കുന്നില്ലെന്നു
മേവിപ്പുറപ്പെട്ടതാമുടിമന്നവൻ.
കേവലം വാഴ്തിരുവഞ്ചിക്കുളത്തിന്നു
നേരേയിനിയൊരു പോരു ചെയ്തീട്ടവാൻ
നേരേ നിരൂപിക്കിലെന്തൊന്നിതു കുറ?
പാരുവരിഷങ്ങൾ നൂറു കഴിവോളം
പോരു ചെയ്താലും പണത്തിനു മുട്ടമൊ?
ആഴിപോലുണ്ടു മരുന്നുമുണ്ടകളും;
ആഴിയിൽപ്പോവാൻ മരക്കലവുമുണ്ടു;
കള്ളംവെടിഞ്ഞുള്ള തോക്കുണ്ടനവധി;
വള്ളംകണക്കേ പടക്കോപ്പുമുണ്ടല്ലോ;
നല്ലകൌശലം മേൽക്കുമേൽ കാണുന്ന
കപ്പിത്താന്മാരുണ്ടു, തുപ്പായികളുണ്ടു;
ചാവതിന്നും കൊലചെയ്‌വതിന്നുമൊരു
താമസം കൈവെടിഞ്ഞുള്ള പടയുണ്ടു.
വാടവെട്ടും കരുവിത്തരമുണ്ടതി-
ന്നുടറിഞ്ഞു വേലചെയ്‌വോരുമുണ്ടല്ലോ.
കുന്നലമന്നവനോടു യുദ്ധത്തിന്നു
പിന്നെയെന്തിന്നു വികല്പം നരപതേ?"
ഇത്ഥം പരദേശി ചൊന്നതു കേട്ടവൻ
ഒത്തപോലെയെന്നനുവാദവും ചെയ്തു.
പിന്നെയെല്ലാരും പിരിഞ്ഞു ലന്തേശനും
തന്നുടെ കപ്പിത്താനോടു ചൊല്ലീടിനാൻ.
"വന്മദംപൂണ്ട പടയോടുപോക നീ
നന്മ ചേരും തിരുവഞ്ചിക്കുളത്തിന്നു".
എന്നവനും കേട്ടു പോയി പടയോടും
നേരെ വടകരെ വയ്പിൻകരപ്പുറം
പാരാതെ കണ്ടുനടന്നു കൊടുങ്ങല്ലൂർ
കോട്ടയിലന്നുപാർത്തഞ്ചിക്കുളത്തുള്ള
കോട്ടയ്ക്കു നേരേ പുകുന്തു പുലർകാലെ,
വാട്ടമൊഴിഞ്ഞുള്ള നിഷ്ഠുരലന്തകൾ

വെട്ടും വെടിയും തുടങ്ങി ഭയങ്കരം.
അയ്യോ മറുതലവന്നുചുഴന്നെന്നു
കയ്യലച്ചു കോട്ടേലുള്ള പെണ്ണുങ്ങളും
പായ്യെക്കൂട്ടുകെട്ടി മറുകരകൊണ്ടിതു
ഭാഗ്യംകുറഞ്ഞവരെന്നു കേണന്തരാ.
ഇത്ഥം കുറഞ്ഞോരു കോലാഹലങ്ങളാ-
ലട്ടിക്കിലൊക്കെ നിറഞ്ഞോരനന്തരം
തങ്ങൾ തങ്ങൾക്കുള്ള കാര്യത്തിനായുട-
നങ്ങുമിങ്ങും പോയ നായന്മാരും വന്നു
തിങ്ങിന കോപേന ഉന്തേശുവീരനും
തങ്ങളിലുണ്ടായ പോരെന്തു ചൊല്വതു?
നാവായിരമുള്ള നന്തനെന്നാകിലും
നാവു പോരാഞ്ഞുഴന്നീടുകെന്നേ വരൂ
വെട്ടും വെടിയുമൊഴിച്ചങ്ങിടക്കുത്തു
തട്ടിത്തടുത്തു മറിഞ്ഞുവീണും തദാ
ഊരുവാൾകൊണ്ടുള്ള നീട്ടുവെട്ടും ചില
ചീരൊത്ത കുണ്ടാവുകൊണ്ടു കുത്തുകളും
പാരിച്ച കൈത്തോക്കുകൊണ്ടു വെടികളും
ചൂരക്കോൽകൊണ്ടുള്ള തല്ലും തടകളും
മൂച്ച്യയേറീട്ടമിരുമൂനക്കുന്തത്താൽ
മാർവത്തു തന്നേയതുനേരമേല്ക്കയും
മൂക്കും കണ്ണുമറ്റൊഴുകീട്ടും ചോരയും
മുഷ്ക്കുകൊണ്ടു ചില തട്ടുമുട്ടുകളും
തോക്കുകൊണ്ടു ചില തല്ലുമിടികളും
തോല്ക്കരുതെന്നു വാശിക്കു പൊരുന്നേരം
നോക്കുകൊണ്ടു രിപു പേടിപ്പെടുകയും
നാക്കുകൊണ്ടുതന്നെ വൈരം കളകയും.
ചേലൊത്ത തീക്കുട്ടക്കത്തിയതുനേരം
ചേലയ്ക്കും പൂമുടിക്കും പിടിപെട്ടതെ.
നാലുദിക്കിന്നും ഭ്രമിച്ചു മണ്ടീതപ്പോൾ
നാലുവാതുക്കലോട്ടും ഭ്രമിച്ചേവരും.
അററവുമററവും പൊററക്കുറുങ്കാട്ടും
ചാററിയിററിററുവീഴുന്ന കണ്ണീരോടും
കററക്കുഴലരും കട്ടക്കിടാങ്ങളും

മററുമൊളിച്ചു മച്ചിൻപുറം തന്നിലേ
മുട്ടിപ്പൊരുന്നപോരിൽപ്പിടിപെട്ടടൻ
പൊട്ടിത്തെറിക്കുന്ന വാളും വെടിക്കുഴൽ
ചുട്ടു പുകഞ്ഞു പുറപ്പെട്ടു മണ്ടുമ്പോൾ
ചുട്ടു കുടലെല്ലാം ചാടി പുറത്തൊട്ടു.
ചട്ടററ വെട്ടുകൊണ്ടിററററുവീഴുന്നു
ശിഷ്ടിച്ചു പോകാതെ കണ്ണും കരം പദം.
കൂടിക്കലമ്പിയ യോഗിപ്രതിയോഗി
മൂടിക്കിളുന്ന പൊടിയിടെച്ചൂടിയും
ചാടിക്കയർത്തിട്ടു വെട്ടുന്ന വെട്ടിനെ-
ച്ചൂടിത്തടുത്തൊട്ടു പോററിപ്പൊരുക്കയും.
അല്ലൽ പെടാതൊരു കുന്നലമന്നനന
മെല്ലെയെടുത്തുകൊണ്ടോടി ചിലരപ്പോൾ.
ആജിയിൽ ചത്തു പല നാരികളതിൽ
രാജപ്രിയയും മരിച്ചെന്നു ചൊല്ലുന്നു.
പാരമിയലും പൈദാഹവും മദ്ധ്യാഹ്ന-
നേരത്തെഴുന്ന വെയിലുമേററും പട
ചാളെപ്പുറകോട്ടു വാങ്ങീതു ലന്തകൾ
കോളേ കഴിവെന്നുറച്ചു കൊടുങ്ങല്ലൂർ
കോട്ടയ്ക്കു നേരേ വടക്കേപ്പുറത്താശു
വെട്ടിയാരാനമേലാളിനും തോട്ടിക്കും
നീട്ടിയാലെത്താതെ കെട്ടിയാർ വാടയും.
ശത്രുക്കൾ വന്നണയാസ്ഥാനതിന്മീതെ
ശത്രുസംഹാരമായുള്ള തോക്കും വച്ചു
കെട്ടി കുടിലും നെടുമ്പുരയുമതിൽ
വട്ടവും കൂട്ടിനാരിങ്ങനേ ലന്തകൾ.

സംവത്സരത്തിന്നകം ചെന്നിതങ്ങനേ;
ചെമ്മേയതുകാലം കൊച്ചിവാഴ് മന്നനും
തൻപടയും തനിക്കുററൊരുമൊന്നിച്ചു
കുംഭഞ്ഞിതന്റെ പടയുമൊരുമ്പെട്ടു
ചൊല്ലെഴുമഞ്ചുകളും പിടിച്ചീടുവാൻ
അല്ലലും തീർന്നു ഘോഷിച്ചു പുറപ്പെട്ടു.
നല്ല പടപുറപ്പാടുകൾ കണ്ടവർ

എല്ലാവരുമതിവിസ്മയം തേടിനാർ.
കട്ടിമരങ്ങളെ വെട്ടിയറുത്തുള്ള
തട്ടുപലകകൾ കൊണ്ടു ചമച്ചോരു
വിശ്രമം നല്കും മരക്കൊട്ടയും ശത്രു-
വശ്രമംതീർത്ത നിലയുണ്ടു മൂന്നെടോ.
മൂന്നിലുമായൊരു മുന്നൂറുലന്തയും
മൂന്നുവരിഷമെന്നാലും കഴിഞ്ഞിടാം.
നലുപുറത്തുമതിന്റെ വാതിൽകളിൽ
നാലുദിക്കും മുഴങ്ങീടുന്ന ഭീരങ്കി
കാളത്തോക്കോരോന്നു വായും പൊളിച്ചിട്ടു
കാളമേഘങ്ങളെപ്പോലെയിരിക്കുന്നു.
മേരുമലയ്ക്കൊരു വൈരിപുറപ്പെട്ടു
കേരളഭൂമിയിൽ നിന്നു വടക്കോട്ടു
നേരേവരുന്നെന്നു തോന്നുന്നതിന്നൊരു
നേരുകേടുണ്ടെന്നതാരാനും ചൊല്ലുമോ?
മേരുമലയ്ക്കു ശിഖരങ്ങളുണ്ടെങ്കിൽ
ചാരുതണ്ടായ ശിഖരമിതിനുണ്ടു.
അമ്മലമേൽ കരി സിംഹമലറുകിൽ
ഇമ്മരക്കൊട്ടയിൽ തോക്കലറീടുമേ.
വണ്ടുകളമ്മലമേൽ മുരണ്ടീടുകിൽ
തണ്ടുകളെല്ലാം മുരണ്ടലറുമിതിൽ.
വാരണം ചിണ്ഡമിടുമതിലെങ്കിലോ
വാരണഭീരങ്കിയുണ്ടയിടുമിതിൽ.
ഗന്ധർവരാദികളങ്ങു വസിക്കിലോ
സന്തതം ലന്തകരും വാഴുന്നിതിലുമേ.
തണ്ണീർനിറഞ്ഞ തടമതിലുണ്ടെങ്കിൽ
തണ്ണീർ നിറച്ച പത്തായങ്ങളുണ്ടിതിൽ.
കന്നിമ്മാതങ്ങു കളിച്ചു വസിക്കിലോ
ഇന്ദിരാദേവി കളിച്ചിങ്ങിരിക്കുന്നു.
അന്നം പറക്കും മലയ്ക്കുമീതെങ്കിലോ
ഉന്നം പറക്കും കൊടിക്കൂറ കൊട്ടമേൽ.
കുത്തുമുത്തുള്ള മുള്ളുണ്ടതിലെങ്കിലോ
ചേത്തിരുമ്പാണ് മുള്ളുണ്ടിതിന്മേലുമേ.

ഈശാനനാശ്രയം പൂണ്ടതുവാഴ്കിൽ
പാശിതാനാശ്രയം പൂണ്ടിതു വാഴുന്നു.
സൂൎയ്യന്റെ തേരതിൻ ചുററും നടക്കിലോ
വാരിധിത്തേരിതിൻ ചുററും നടക്കുന്നു.
കല്ലുണ്ടതിലുരുണ്ടെന്നതാകുന്നെങ്കിൽ
കല്ലുണ്ടയുണ്ടിതിൽ ചിത്രം തരം തരം.
ഏണമതിൻ ചുവട്ടിൽ കിടന്നീടുകിൽ
ചീനിയിതിൻ ചുവട്ടിൽ കിടന്നീടുന്നു.
പാമ്പുകളുണ്ടു തടിച്ചതതിലെങ്കിൽ
പാമ്പുകയറുണ്ടിതിലും മനോഹരം.
പാഴ്മരമുണ്ടു പൎവ്വതത്തിലെങ്കിൽ
പാമരമുണ്ടു വളൎന്നതിതിലുമേ.
വള്ളികൾ ചുററിയ വൃക്ഷമുണ്ടെങ്കിലോ
വെള്ള വെടിത്തിരിചുററും തോക്കുണ്ടിതിൽ.
ഇങ്ങനേയുള്ള മരക്കൊട്ടയും പിന്ന-
ച്ചങ്ങാടമെത്ര തരത്തിലൊരുമ്പെട്ടു,
കമ്പുകളഞ്ഞ കണയാരൽക്കൂട്ടവും
കൊമ്പുകളഞ്ഞ മരച്ചങ്ങാടങ്ങളും
ഓലക്കെട്ടും കയറോലക്കെട്ടും നാരും
ചേലൊത്ത പാമരവും പുതുക്കൊട്ടയും
വട്ടിയും പുട്ടിലും ചീനച്ചട്ടികളും
കട്ടപ്പാരക്കോലും വെട്ടുവാൾകളും
വെട്ടി മരംമുറിക്കുന്ന കോടാലിയും
വെട്ടി നിലംമറിക്കുന്ന തുമ്പാകളും
കൊട്ടുതകില് കള്ളുളികൾ മഴുവുകൾ
കട്ടിച്ചോരീച്ചുവാൾ കല്ലുവാച്ചികളും
നല്ല ചിറാമ്പിക്കുകാലും പലകയും
നല്ല തുണം നിവിക്കുന്ന യന്ത്രങ്ങളും
പാലമിട്ടുവാനുരുവേ മരങ്ങളും
കാലിൽ തറയ്ക്കുമാരക്കോൽ പലതരം
വണ്ണംപെരുത്ത യാലാത്തുകൾ റുകൾ
പൊണ്ണത്തോക്കേററമുരുൾവണ്ടി ചാട്ടുകൾ
കല്ലുണ്ടയുമുരുൾപാറയും പാളവും

മല്ലിട്ടു കോട്ട പൊടിക്കും തുടരുണ്ടു.
കണ്ണും പൊടിക്കുന്ന നാദം കലൎന്നുള്ള
കണ്ണാടൻതോക്കുണ്ടു രണ്ടായിരം തരം.
ഉണ്ടമരുന്നിട്ട പെട്ടകം നെയ്യാട
കണ്ടമരംകൊണ്ടു തീൎത്ത കുററികളും
നീളത്തിലുണ്ടു മരുന്നിട്ടു കെട്ടിയ
ചാലികക്കൂട്ടങ്ങൾ മേളിച്ചതങ്ങനെ.
മൂടയും കൂടയിൽ കോഴിയും താറാവും
ആട്ടുമാട്ടുകളെക്കൊന്നയിറച്ചിയും
ചീള മരക്കലത്തിൽ കരേററീടിനാർ
മേളംതിരിക്കിട്ടു നേർ കലവും പിന്നെ.
മെച്ചം കലൎന്ന പടക്കൊററനവധി
തച്ചർ ചമച്ച മരവയും മാട്ടവും.
കച്ചോടക്കാരരും വാണിഭക്കൂട്ടവും
അച്ചോ പറവാനവസാനമില്ലെടോ.
എണ്ണ വെളിച്ചെണ്ണ ചുണ്ണാമ്പു വെണ്ണയും
കണ്ണൻപഴക്കുല കിണ്ണത്തിലപ്പവും
വെള്ളരി വെള്ളവൽ വെള്ളരിക്കാകളും
വള്ളുരക്കെട്ടുകൾ കള്ളക്കുടങ്ങളും
ഉപ്പിട്ടമീൻ തരമൊപ്പിച്ചിറച്ചിയും
ഉപ്പുമാങ്ങായുമുഴുന്നാട കോതമ്പു
നല്ല പയറും തുവര കരുവയും
വെല്ലവും പഞ്ചാരയുമുരുക്കുനെയ്യും
കോഴികൾ കോഴിമുട്ട കുഴലപ്പവും
നാഴിയിടങ്ങഴിയും മുറവും പറ
ഇഞ്ചി കഞ്ചാവുമിഞ്ച പുളിഞ്ചിക്കായും
തഞ്ചി വഞ്ചേനയും മിഞ്ചുവോളം തിന
നാളികേരം തളിക്കൊരിക ചോളവും
ചേളാകം വെള്ളിക്കോലുള്ളി വെള്ളീയവും
കൊച്ചുപിച്ചാങ്കത്തി കത്തിത്തുടരുകൾ
അച്ചുകോലും നല്ല കൊച്ചുതോക്കുകളും
മെയ്യുറ ചേരും പടച്ചട്ടയും തൊപ്പിയും
കൈക്കെട്ടു കൈത്തൂക്കിൽ തൊങ്ങലും ഭംഗിയും

കപ്പലിൽവന്ന കരിമ്പടം കൈപ്പടം
നെയ്ഭരണിക്കുടമുപ്പിട്ടം കൊട്ടയും
വെട്ടം കൊളുത്തും വിളക്കും നെരുപ്പോട്ടം
കണ്ടങ്കി മുണ്ടുകൾ കട്ടിയാവുകളും
കാറ കരുപ്പട്ടിരിക്കും കുറിഞ്ഞിയും?
ക്രൂരതാത്തോളം കാറാതലുവായും
മായിപ്പുടവകൾ കായൽച്ചരക്കുകൾ
നായക്കു വില്ലിന്ന ഞാണും കണകളും
തണ്ണീർക്കുടങ്ങളു മെണ്ണബ് ഭരണിയും
കണ്ണാടിയും ചിമിഴും കിളിക്കത്തിയും
തീയെരിയുന്ന തീക്കത്തിയും വീപ്പയും
വെററിലയുമടയ്ക്കായും പുകയില
കററവാഴയ്ക്കാ പടററിക്കുലകളും
ചൂതു ചതുരംഗപ്പോരിൻകരുവുകൾ
ജാതിക്കായും നല്ല ജാതിപത്രികളും
ചാകയും ചുക്കും മടിപ്പൈക്കറകളും
അക്ക്പ്രിയം ശംഖു കൊമ്പുവളകളും
കെട്ടുംകുടിലതിൽ കട്ടിലും പാകളും
കെട്ടിത്തെരുത്ത പുല്പായും കുപ്പായവും
വട്ടിച്ചുമട്ടിൽ കരുത്തടയ്ക്കാകളും
കെട്ടിച്ചുമന്ന വയമ്പുകൾ ചന്ദനം
തീക്കൊത്തിനൊത്ത വെടിത്തിരി സിന്ദൂരം
ചാന്തോട മുന്തിരിങ്ങാ കുന്തിരിക്കവും
മാന്തളിപ്പട്ടു വിളമ്പുവന്നച്ചേല
ഏറേ വടിവൊത്ത മുണ്ടുമുറുമാലും
ക്രൂറ പയിററുകച്ച പിണിസ്സോമനം
നീലമനയോലയുമഞ്ഞനക്കല്ലും
ചാലിയം ചേലെഴുന്ന മയിൽപ്പീലിയും
താഴും തുടരുമെഴുത്താണി താക്കോലും
മേളംകലർന്ന തളിക കിണ്ണങ്ങളും
തട്ടുവെരുകിൻ പുഴുവും കരയാമ്പു
തൊട്ടുക്രൂടായേട്ടതട്ടിയ ഗ്രന്ഥങ്ങൾ

താറാവും വാനരവും കിളിയും കൊള്ളാം
ന്നൂറായിരമല്ല പോക്കു വില്ലാനെടോ.
ഇത്തരം കച്ചോടം മററും പലതരം
ഉററുപറവാൻ പകലററുപോമെടോ.
കൊച്ചിയിൽക്കോട്ട പണ്ടു പിടിച്ചന്നു
ഇച്ചരതിച്ചകോപ്പൊന്നുമില്ലാഞ്ഞെടോ.
വഞ്ചിയിൽ കൊണ്ടുചെന്ന പടക്കൊററതും
വഞ്ചിച്ചുഴന്ന മരക്കൊട്ടയും തിരു-
വഞ്ചക്കളത്തു കിഴക്കേപ്പുഴയിലായ്
അഞ്ചാതെ ചെന്നോരു വെഞ്ചനാദികളെ
താൻ ചരതിച്ചിറക്കി കരയ്ക്കാകവെ
സഞ്ചാരം കൈവെടിഞ്ഞുള്ള പടകളും
വ്യാപാരികളായ യൂദനസ്രാണികൾ
താപം വെടിഞ്ഞുള്ള ജോനകരൊട്ടിയർ
നാണിഭം മാറുന്ന പൊൻവാണിച്ചെട്ടിയും
നാണാതെയുള്ള കടശർ കണക്കന്മാർ
ആശാരി മൂശാരി കൊല്ലനും തട്ടാനു-
മാചാരമേറും പട്ടന്നക്കണക്കരും
തോണികുത്താളരും കാപ്പിരിക്കൂട്ടവും
ചേലെഴും കോട്ടപ്പണിക്കല്ലാശാരിയും
കാട്ടുവെട്ടുന്ന മണ്ണാരും പുലയരും
പാടേ കുലംപുക്കവെരും കുറയാതെ
തല്ലു നാമട്ടിനും ചൊല്ലുന്ന വേലയ്ക്കും
ചൊല്ലേറിച്ചൊല്ലും കറുത്തക്കൂട്ടങ്ങളും
പോരിന്നു പിൻതിരിയാത ലന്തകളും
യാപനയെപ്പേരുമൊത്തെഴതീട്ടുന്ന
തായം പടിച്ച കണക്കപ്പിള്ളമാരും
തീനൊരുക്കും നല്ല മായിപ്പെണ്ണുങ്ങളും
ധേനുവേ വെട്ടി നുറുക്കുന്ന പാഴരും
നേരോടെ കപ്പിത്താന്മാരും തുപ്പായികൾ.
മാടനൃപവരൻ തൻപടയുമപ്പോൾ
ആടലൊഴിഞ്ഞു കരയ്ക്കിറങ്ങി മുദാ.
കാട്ടുകളഞ്ഞു മൺകോട്ട ചമച്ചട-
നീടെഴുന്നോരു ചിറാമ്പികളുമിട്ടു

ചാടേറിവന്ന വലിയ തോക്കൊക്കവേ
വാടയ്ക്കു മീതെ കരേറി നിരത്തീതു.
വെട്ടിത്തുടങ്ങീതു വാടയ്ക്കുമുമ്പിലേ
കാട്ടും മരവും മാററാരെക്കണ്ടീടുവാൻ.
വെട്ടീ കിണറും കുളവും വാടകളിൽ
മുട്ടുകൂടാതെ വെള്ളംകുടിച്ചീടുവാൻ.
വാണിഭക്കാർക്കിരിപ്പാൻ കുടിലും തീർത്തു
മാനവാന്മാർക്കു വെവ്വേറെ നെട്ടമ്പുര.
ബന്ധുക്കളായുള്ള ഭൂപരും വന്നല്ലോ;
ചിന്തിച്ചിടപ്രഭുക്കന്മാരും വന്നിതു.
വാടയ്ക്കരികിൽ യാമം നോക്കി വാഴുവാൻ
വാടാതെ വച്ചിതു യാമപ്പലകയും.
പിന്നെക്കുഴിച്ചു കുഴിച്ചങ്ങെടുത്തുടൻ
വണ്ണം ചമച്ചിതങ്ങേറിയ വാടകൾ.
മാടനൃപവരരാജരാജേന്ദ്രനും
കൂടവേ കോയിലകംകൊണ്ടു വിടതിൽ.
പത്തുനാളിൽപുറമിത്തരം തീർത്തതും
പത്തുന്തുറാനന്നും പറയാവതോ?
അഞ്ചാതെ ചെന്നു മരക്കോട്ടയും തിരു-
വഞ്ചിക്കളത്തു കിഴക്കുള്ള ഗോപുര-
ത്തോടങ്ങെതിർത്തു വെടിവച്ചു പാർത്തിതു
കേട്ടുകൂടാതെ പുഴയ്ക്കു പടിഞ്ഞാറു.
വങ്കടൽതന്റെ കിഴക്കും കൊടുങ്ങല്ലൂർ
കോട്ടക്കു നേരേ വടക്കുമഞ്ചിക്കളം
ഇട്ട ദുർഗ്ഗത്തിന്നു തെക്കുമിതിന്നകം
മിക്കതും തീർന്നിതു വാടകിടങ്ങുകൾ;
മിക്കുള്ള ഭൂമി പടനിലമായിതേ.
കണ്ടെതിർത്താരേ നെട്ടുവിരിപ്പുമപ്പോൾ
കുണ്ഠഭാവം വെടിഞ്ഞേററമുറപ്പിച്ചു;
വാടകിടങ്ങുകളും മതിലും തീർത്തു
വാടാതെ കററികളും തീർത്തുകൊണ്ടുടൻ
വെട്ടി നിലവും കുഴിച്ചിതു; തന്മീതെ
തട്ടുപലകയും വച്ചിട്ടതിൻകീഴെ

ഓലത്തട്ടക്കിൽ കിടന്നാർ വഴിപോലെ
ആലസ്യമെന്നിയേ യാമവും പാർത്തുടൻ.
രാവിലെയും പിന്നെയുച്ചയ്ക്കുമന്തിക്കും
കേവലം നിത്യവും നീങ്ങാതെ പോർ ചെയ്തു
ദ്വാദശിപക്കത്തുന്നാൾ വിശേഷിച്ചുമേ
മോദേന പോർ ചെയ്തിട്ടതിചിത്രമായ്.
എന്നതിലങ്ങൊരുനാളങ്ങു വൻപട-
യിന്നൊത്തുകേണമെന്നാഗ്രഹമുണ്ടെങ്കിൽ
രണ്ടുകൂട്ടത്തിലുമുള്ളോർ ചിലർ പട
കണ്ടും കളഞ്ഞു പുറത്തിറങ്ങി ദ്രുതം
പേവാക്കു ചൊല്കയും ഭാഷണംചെയ്കയും
കൂകിവിളിക്കയും മേവിനടക്കയും
കൈപ്പുരികാട്ടി മെല്ലെ വിളിക്കയും
കൈപ്പടം ചേർ വാളു പയ്യെന്നിളക്കിയും
വക്കാണമേല്ക്കുവാൻ തക്കങ്ങൾ നോക്കിയും
വെയ്ക്കും വെടി മെയ്ക്കുകൊള്ളാതെ വീഴ്കയും
മേഘങ്ങൾപോലെയലറിവരുമുണ്ടു
മേൽക്കിട്ടു കൊള്ളാതെ താണങ്ങൊളിക്കയും
മുട്ടിയടുത്തുടൻ വെട്ടിപിണയ്ക്കയും
തട്ടിത്തടുത്തങ്ങു വാങ്ങിയുമന്നേരം
അററററു വീഴുന്ന കാലും കരങ്ങളു-
മിററിററു വീഴുന്ന ചോരയൊലിക്കുന്നു.
തിത്തിത്തെ തത്തിക്കളിക്കുന്നതിൽ ചിലർ;
ചത്തു യമപുരംപുക്കങ്ങതിൽ ചിലർ.
ഉണ്ടകൊണ്ടു വയററിന്നു തുളപെട്ടു
പണ്ടവുമക്കുടൽമാലയും ചാടുന്നു.
ലന്തകളും കണ്ടു വിസ്മയം തേടുന്നു;
സന്തതം മാരിപോലെ വെടിവയ്ക്കുന്നു.
ഉള്ളം നടുങ്ങവേ കുന്തക്കുത്തുകൊണ്ടു
തുള്ളുന്നവിടെക്കിടന്നു ചിലരപ്പോൾ.
ചങ്ങാതിയെത്താങ്ങിപ്പോകുന്നിതു ചിലർ;
ചങ്ങാതിയോടു നിരൂപിക്കുന്നു ചിലർ;
വെള്ളം കുടിയാഞ്ഞു വാങ്ങുന്നിതു ചിലർ;

പള്ളയ്ക്കു വെട്ടേററു പായുന്നിതു ചിലർ;
കൊള്ളിപോൽ ബാണവും തീക്കട്ടക്കൈകൊണ്ടു
പൊള്ളിയ മേനിയോടോടുന്നിതു ചിലർ;
അണ്ണനെത്തേടി മണ്ടുന്നിതപ്പോൾ ചിലർ;
പെണ്ണുങ്ങളെപ്പോലെ കേണു നിന്നീടുന്നു.
വാശി പറയുന്നു; മീശ നിരത്തുന്നു;
നാശം പിണഞ്ഞെന്നു നാഢടിക്കെത്തുന്നു.
തോക്കിന്നു ചൂടുപിടിച്ചു കൈ പൊള്ളുന്നു;
തീക്കട്ടക്കൈകൊണ്ടു വസ്ത്രങ്ങൾ വേകുന്നു.
രാക്കൊള്ളിവയ്പാൻ പഴുതുകൾ നോക്കുന്നു;
നീക്കംവരാതെ പട ഭരിച്ചീടുന്നു.
നാലുമാസം തരം തങ്ങളിലിങ്ങനേ
ചാലവേ നിത്യം മുടങ്ങാതെ പോർചെയ്തു.
കോഴക്കൂടാതേ പടപറഞ്ഞീടുവാൻ
വ്യാഴത്തിനും പണിയെന്നേ പറയാവൂ.
മുട്ടി നെടുവിരിപ്പുമടച്ചു കോട്ട;
മുട്ടിയടുത്തു പെരുമ്പടപ്പുമപ്പോൾ.
മാവു തെങ്ങും കവുങ്ങും പനക്കൂട്ടവും
മേവുന്ന വൃക്ഷങ്ങൾ മററും പലതരം
വട്ടക്കോട്ടയുടേ വാടയും കുററിയും
വട്ടത്തിലായ് ചമച്ചുള്ള ദിക്കുകളിൽ
ഖണ്ഡമായെണ്ണില്ലാതുണ്ടകൾ കൊണ്ടുടൻ
തൊണ്ണൂറു ഭാഷയിൽ വീണു തലപൊളി-
ഞ്ഞെണ്ണൂറു പേരല്ല ചത്തതും പോയതും;
വണ്ണമേ ചൊൽവതിന്നാമല്ലനന്തരം.
ഇട്ട ചിറാമ്പിക്കുമീതെ വളച്ച്യിൽ
കൊട്ടും കൊടിയുള്ള ലന്തേശൻ കണ്ടുടൻ
പാഞ്ചേശനെന്ന പരദേശിയും തിരു-
വഞ്ചിക്കുളത്തുകോട്ടയ്ക്കുയരത്തൊരു
വെള്ളക്കൊടിയതും തൂക്കിപ്പറഞ്ഞിതു
തള്ളിവരും ലന്തവീരനോടിങ്ങനെ.
„പോരിന്നുപോരായ്ക തീൻ നേരേയെടോ
പാരാതെ കോട്ടയുമിട്ടിക്കുമൊക്കവേ.

കുന്നലമന്നവൻ തന്നിതെനിക്കിപ്പോൾ
ഇന്നു കുറവില്ലിതെന്നുമറിഞ്ഞാലും.
വാങ്ങിയക്കോട്ടപോരയേ മതിയാം”വെന്നു
പാങ്ങുപറഞ്ഞതുകേട്ടു ചൊല്ലി ലന്ത.
“വെന്നിമേൽ ചോതരമാകിയ പോരിതു
കുന്നലമന്നനും കൊച്ചിവാഴ് മന്നനും.
ഞാനിപ്പുറത്തു കുടിപതിയാകൊല്ലാ;
മാനത്തിനു പിന്തുണയെന്നതെയുള്ളൂ.
കാര്യമുണ്ടെങ്കിൽ മാടമ്പനോടതു
പാരാതെകണ്ടു പറഞ്ഞുകൊൾകേ വേണ്ടൂ.
നാം തമ്മിൽ കണ്ടു പറയേണ്ടതുണ്ടെങ്കിൽ
സന്തതം കൊച്ചിയിൽ കോട്ടയിൽ വന്നാലും.
അപ്പുറം നീയും ഭരമെങ്കിൽ വന്നാലും;
ഇപ്പുറം ഞാനുണ്ടതിന്നു കില്ലില്ലെടോ”,
ഉത്തരമുത്തരം ചൊല്ലിയയച്ചവൻ
കുത്തിയ വെള്ളക്കൊടികണ്ടു ലന്തയും
വെച്ചുവെടി; മുറിഞ്ഞാശു വീണു കൊടി-
യാശ്ചരിയപ്പെട്ടു കണ്ടവരേവരും.
പാച്ചിൽ പിടിച്ചിതു ശേഷിച്ച സൈന്യവും
കാശ്യപനന്ദനനോടു നാഗംപോലെ.
പക്ഷിമൃഗങ്ങളെന്നായ ജന്തുക്കളും
പക്ഷം തളൎന്നു വലഞ്ഞു വെടികേട്ടു
ചാഞ്ഞുപോമെന്നതുകണ്ടു വടക്കരും
വാങ്ങുകയുള്ളെന്നുറച്ചു വാങ്ങീടിനാർ.
കുന്നലമന്നവന്മിളംക്രൂറായ
മന്നനും മങ്ങാട്ടുമേനവനും വാങ്ങി.
നല്ല തിനയഞ്ചേരിവാഴിളയതും
നല്ലനാം കോഴിക്കോട്ടു തലച്ചെന്നോരും
വാങ്ങി ചെറുവള്ളിമേനവനും പിന്നെ
നീങ്ങാത മററുള്ള മാടമ്പിമാർകളും
വാങ്ങിയൊഴിച്ചുറച്ചുചെന്നു ലന്തയും
നീങ്ങാതെരഞ്ചുകളെത്തു തെക്കോട്ടൊരു
ചേച്ചയിൽ ചേരമാൻ വാണിരുന്ന തിരു-

വഞ്ചിക്കുളത്തു മുക്കാൽവട്ടം തന്നുടെ
ചുററുമേ രണ്ടണിയിട്ട മതിലതും
തെറെറന്നടച്ചു നിരത്തീതു ലന്തകൾ.
വട്ടക്കോട്ടയതും തട്ടിപ്പൊടിച്ചുടൻ
വാട്ടമൊഴിഞ്ഞു സൂക്ഷിച്ചിരുന്നാരല്ലോ.
കൊല്ലമതെണ്ണൂററിനാല്പത്തഞ്ചാമതും
നല്ല മാസം കന്നിയെന്നതിൽപ്പാതിയും
സാദരമത്തിരുവഞ്ചിക്കുളത്തിന്നു
കാന്തം വഴിപോലെ നേരേ വടക്കുള്ള
കോതപ്പറമ്പിൽ തോട്ടിങ്കൽ ചമച്ചിതു
കോതിയലാതെ ചിറാമ്പിയും വാടയും.
കാവലുംവച്ചങ്ങുറച്ചാരനന്തരം
കേവലം വാങ്ങീതു ബന്ധുക്കളേവരും.
കൊച്ചിയിൽ വാങ്ങീ കുമ്പളോരുമന്നേരം
വച്ച മരക്കൊട്ടയും വീണ്ടുപോന്നുടൻ
കൊച്ചിയിൽ കോട്ടയ്ക്കരികിലകംപുക്കു.
ഒട്ടുനേരം പറഞ്ഞിട്ടുരുതെന്നുടൻ
വാട്ടമൊഴിഞ്ഞിരുന്നാളതുകാലമേ
ക്രുട്ടരോടും പരമാനന്ദവും പൂണ്ടു
കേട്ടൊഴിഞ്ഞോരു കിളിമകൾ താനുമേ.

പടപ്പാട്ടു ഷഷ്ഠപാദം സമാപ്തം.

ശുഭം.

# ടിപ്പണി.

൧. മാതരപിതരാദി=മാതാപിതൃക്കൾ (മാതരപിതരെ=അച്ഛനമ്മമാർ തുടങ്ങിയ) മുറയ്ക്കു "മാതരപിത്രാദി" എന്ന വേണം. ഞാനെടുത്തതിന്=ഞാൻ ആരംഭിച്ചതിന്, ബാലൻ ആണ് അതിന സങ്ങാതം (കൂട്ടുകാരൻ). ഉദാരർത്ഥിന (മഹത്തുക്കളുടെ).

൨. 'കുമ്പഞ്ഞി' എന്ന പദം ഈ ഗ്രന്ഥത്തിൽ 'കുംഭഞ്ഞി' എന്നാണ് എഴുതിക്കാണുന്നതു്. 'കമ്പനി' എന്നതിന്റെ ഭാഷീകൃതമായ രൂപം. 'കൊമ്പഞ്ഞി' എന്നും പഴയ രേഖകളിൽ കാണാറുണ്ട്. അൻപത്തിരുകാതം ഭൂമിയാണ് ചേരമാൻപെരുമാൾ ആദ്യം തന്റെ മരുമകന ഭാഗിച്ചു കൊടുത്തതെന്ന് ഐതിഹ്യം. അതാണ് പെരുമ്പടപ്പു (കൊച്ചി) രാജ്യം. ചാഴിയൂർ അഥവാ ചാഴൂർ എന്ന നാലാമത്തെ ശാഖയ്ക്കും പള്ളുരുത്തി അഥവാ പള്ളിവിരുത്തി എന്ന് അഞ്ചാമത്തെ ശാഖയ്ക്കും പേരുണ്ട്. വീരകേരളമഹാരാജാവിന തന്റെ ഉദ്ദേശം പോലെ അഞ്ചു താവഴികളിൽ നിന്ന് ആരെയും ദത്തെടുക്കുന്നതിന സാധിച്ചില്ല.

൩. ആവിധി=ഹാ! വിധി. മൂത്തതാവഴിയിനും=അതായത് മൂത്തതാവഴിയിൽ നിന്നും പള്ളുവിരുത്തിത്താവഴിയിൽ നിന്നും. കോട്ടയിൽ മരുവുന്ന പരദേശി=കൊച്ചിക്കോട്ടയിൽ താമസിക്കുന്ന പോർട്ടുഗീസുകാർ. ഇവരത്രേ പറങ്കികൾ. ചോവരക്കൂറ്=കേരളത്തിലെ രാജാക്കന്മാരെയെല്ലാം പന്നിയൂർക്കൂറെന്നും ചൊവ്വര(ചോവര)ക്കൂറെന്നും നംപൂതിരിമാരുടെ കൂറുവ്യത്യാസമനുസരിച്ച് ആദ്യകാലം മുതല്ക്കുതന്നെ രണ്ടു കൂറായി വിഭജിച്ചു വ്യവഹരിച്ചുവന്നിരുന്നു. അതിൽ സാമൂതിരി പന്നിയൂർക്കൂറും വെട്ടത്തുരാജാവ്, കൊച്ചിരാജാവ്, വടക്കുംകൂർ രാജാവ് മുതലായവർ ചൊവ്വരക്കൂറും ആയിരുന്നു. ബിംബലീശചന്ദ്രൻ=വടക്കുംകൂർരാജാവ്. 'ബിംബലീശ' (വെമ്പലനാട്ടിന രാജാവ്) എന്നതാൽ വടക്കുംകൂറിനേയും തെക്കുംകൂറിനേയും ഗ്രഹിക്കാമെങ്കിലും, അക്കാലത്തു വടക്കുംകൂർ രാജാവിന പ്രാധാന്യമധികമായിരുന്നതിനാൽ ഇവിടെ നിർദ്ദേശിച്ചിരിക്കുന്നതു് ആ രാജാവിനെയാണ്. വിജ്ഞണിക്കോട്ടം; പറവൂർരാജ്യത്തിന്റെ ഒരു പഴയ പേർ (പിണ്ഡണിവട്ടം എന്നും പറയും). അവിടത്തെ രാജാക്കന്മാർ ബ്രാഹ്മണരാണല്ലോ. ദേവനാരായണർ=ചെമ്പകശ്ശേരി (അമ്പലപ്പുഴ അഥവാ പുറക്കാട്ട) രാജാക്കന്മാരുടെ പൊതുപ്പേർ. മങ്ങാട്=ആലങ്ങാട്, ഈ രാജാക്കന്മാരെല്ലാം കൊച്ചിയോടു സഖ്യമുള്ളവരായിരുന്നു. പെരുമ്പടപ്പിങ്കലേ പിറന്നുള്ള നല്ല മന്നവർ=നാലുപേർ ശേഷിച്ചതിൽ വീരകേരളവർമ്മാവും രാമവർമ്മാവുമൊഴിച്ചുള്ള രണ്ടുപേർ. ദത്തരാം മന്നർ=ദത്തെടുക്കപ്പെട്ടിരുന്ന മൂത്തതാവഴിയിലെയും ഇളയതാവഴിയിലെയും രാജാക്കന്മാർ. കൊച്ചിരാജ്യത്തിന് ഈ ദത്തന്മാർ തമ്മിലുള്ള മത്സരമാണ് നാശകാരണമായി തീർന്നതു് എന്നുള്ളതു ചരിത്രപ്രസിദ്ധമാണ്. ചെമ്പകശ്ശേരിൽ ... വേദിയർകോൻ; ചെമ്പകശ്ശേരിരാജാവു ബ്രാഹ്മണനാണല്ലോ.

൪. കച്ഛം=കരയോരം (കച്ഛം). പിഴക്കുക=ഭ്രഷ്ടനാകുക. മങ്ങാട്ടുമേനവൻ (മങ്ങാട്ടച്ചൻ) മൂത്തതാവഴിത്തമ്പുരാന്റെ ഒരു ബന്ധുവായിരുന്നിരിക്കണം. രാമവർമ്മർ(രാമവർമ്മാ)എന്നായിരുന്നു മൂത്തതാവഴിയിലെ മൂത്തതമ്പുരാന്റെ പേർ. അങ്ങനെ രാജ്യഭ്രഷ്ടന്മാരായവർ അദ്ദേഹവും അനുജനുമാണ്. പാങ്ങ്=തുണ. മങ്ങാട്ടുവീരൻ=ആലങ്ങാട്ടുരാജാവ്. വീരകേരളനൃപൻ=പള്ളുവിരുത്തിത്താവഴിയിൽ നിന്ന ദത്തുകേറിയ കൊച്ചിരാജാവ്. 'വീരരാമിരൻ' എന്ന കൊച്ചി സ്റ്റേറ്റ മാന്വലിൽ കാണുന്നു.

൫. പൂന്തുറേശൻ=സാമൂതിരി. പൂന്തുറ സാമൂതിരിമഹാരാജാക്കന്മാരുടെ ആദ്യത്തെ രാജധാനിയായിരുന്നു. മണക്കുളത്തു നമ്പിടിക്കു സാമൂതിരി സഹായി

യായിരുന്നു. കുക്കടക്കോട്=കോഴിക്കോട്. കൂററൻ=കൂറുള്ളവൻ; ബന്ധു. 'ശത്രു' എന്ന അർത്ഥത്തിൽ ഈ പദം പ്രയോഗിക്കാമെന്നു ഗുണ്ടർട്ടു സായ്‌വ് പറയുന്നതു ശരിയല്ല. 'മാററാർക്കൂററം' എന്ന ദിക്കിൽ ശത്രുക്കൾക്കു (കൂററം) യമൻ എന്നാണർത്ഥം; എന്റെ രാമചരിതവ്യാഖ്യാനം നോക്കുക. മുടിഞ്ഞെള്ളി=മുടിഞ്ഞരുളി; നാടുനീങ്ങി. 'ഇരുന്നുള്ളി' എന്നു ഗിരിജാകല്യാണത്തിൽ ഉണ്ണായിവാരിയർ.

൬. "രാഘവ:..വാഴാക്കോയിൽ" ഇദ്ദേഹത്തിന്റെ പേർ രാഘവൻകോവിൽ എന്നു ശരിയായി കൊച്ചി ഗ്രന്ഥവരിയിലും രാമണക്കോയിൽ എന്നു തെററായി പോർട്ടുഗീസു രേഖകളിലും കാണുന്നു. രാമർകോയിൽ എന്നും ഇദ്ദേഹത്തെപ്പററി മേൽ വ്യവഹരിക്കുന്നുണ്ടു്. 'വാഴാക്കോയിൽ' എന്നു കാണുന്നതിൽനിന്നു് ഇദ്ദേഹം തമ്പാനോ തിരുമുല്പാടോ ആയിരുന്നിരിക്കുന്നമെന്നും പോർട്ടുഗീസുകാർ ഇദ്ദേഹത്തെ തിരുവിതാംകൂർ രാജവംശത്തിലെ ഒരംഗമെന്നു പറഞ്ഞിട്ടുള്ളതു് അബദ്ധമാണെന്നും അനുമാനിക്കാം. പക്ഷെ സ്വദേശം തിരുവിതാംകൂർ ആയിരുന്നിരിക്കാം. അന്നു കൊച്ചിരാജ്യത്തെ പ്രധാനമന്ത്രിയായിരുന്നു. അരിയതിട്ട മുരിയമംഗലം=അരിയതിട്ട, മുരിയമംഗലം ഇങ്ങനെ രണ്ടു നമ്പൂതിരിമാരെപ്പററി ഈ ഗ്രന്ഥത്തിൽ പറഞ്ഞുകാണുന്നു. കൊച്ചി ഗ്രന്ഥവരിയിൽ മുരിയതിട്ടയിലെ രണ്ടു നമ്പൂതിരിമാരെപ്പററിയാണ് മട്ടാഞ്ചേരി യുദ്ധഘട്ടത്തിൽ പറയുന്നതു്. ഈ നമ്പൂതിരിമാർ നല്ല യോദ്ധാക്കളായിരുന്നു. അമ്മതമ്പുരാൻ=അന്നു നാടുവാണിരുന്ന റാണി ഗംഗാധരലക്ഷ്മി. മംഗലം=ചെന്നമംഗലം; പാലിയത്തച്ചന്റെ നാടു്. കരപ്പുറത്തു് (ചേർത്തലയിൽ) ഏഴായിരം നായർ കുടുംബങ്ങളും ൧൮ മാടമ്പിമാരും നാല്പത്തിരണ്ടു മേനോന്മാരുമുണ്ടായിരുന്നു. വെട്ടത്തുനിന്നുള്ള ഒത്തു് ഇത്ര വിസ്താരമായി ഒരു ഗ്രന്ഥത്തിലും രേഖപ്പെടുത്തി കാണുന്നില്ല. മാടത്തിങ്കൽ=മാടത്തിൻകൂറ്; കൊച്ചി. മതിപോരാ=മതിവരാ; ശരിയാകുകയില്ല. പൂന്തുറേൻ=പൂന്തുറേശൻ.

൭. വെട്ടമെൺകാതം=എട്ടുകാതം വിസ്താരമുള്ള ഈ വെട്ടത്തുനാട്. വെട്ടവർ=വെട്ടത്തുരാജാക്കന്മാർ. വിടമ്മുളി=പോകുവാൻ അനുവാദം നല്കി. വെട്ടത്തുനിന്നു ഒത്തുകേറിയ രാജാക്കന്മാർ നാലുപേരാണ്; രാമവർമ്മൻ, വീരകേരളവർമ്മൻ; വീര ആരിയൻ, ഗോദവർമ്മൻ എന്നത്രെ ഇവരുടെ പേരുകൾ.

൮. കൌരവരിപുകുലം=പാണ്ഡവകുലം. ഐരൂർമന്നർ=അയിരൂർ കൊടുങ്ങല്ലൂർരാജകുടുംബത്തിന്റെ ഒരു ശാഖ. ആ ശാഖയിൽനിന്നുണ്ടായ ഈ ഒത്തിനെപ്പററി ഗ്രന്ഥവരിയിൽ ഒന്നും പറയുന്നില്ല. അവരും കൊച്ചിരാജാക്കന്മാരുടെ ബന്ധുക്കളായിത്തീന്നു. വടചരൻ=വടക്കുദിക്കുകളിൽ സഞ്ചരിക്കുന്നവൻ; സാമൂതിരിയുടെ ഒരു ബിരുദം. വെൺപലേശന്മാർ=വടക്കുംകൂറും തെക്കുംകൂറും രാജാക്കന്മാർ. ഈ രാജാക്കന്മാർ സന്ധിപറക നിമിത്തം സാമൂതിരി പിൻവാങ്ങി. എന്നാൽ (അലമലേശൻ) കുന്നലക്കോൻ തൃശ്ശിവപേരൂർ കോവിലകം ചുട്ടുപൊടിച്ചിട്ടാണ് (അങ്ങനെ വാണതു്) പിൻവാങ്ങിയതു്. പത്മനാഭമേനോന്റെ കൊച്ചിരാജ്യചരിത്രം ൧-ാം പുസ്തകം ൫൩-ാം വശം നോക്കുക. ചങ്കരൻകോത=ചങ്ങരൻകോതകർത്താവ്; ആരനാട്ടിൽ പ്രബലകുടുംബങ്ങളിൽ ഒന്നു്. മററ് അഞ്ചു കുടുംബങ്ങൾ കോടശ്ശേരി, ശങ്കരൻകണ്ട, കുന്നത്തേരി, മുരിയനാട്, വെള്ളാസ്സുനാട് ഇവയാണ്.

൯. പുറത്തുകാൽ=പോർട്ടുഗൽ. ജനരാൽ=ജെനറൽ. വീണ്ടും സാമൂതിരി കൊച്ചിയോടുള്ള മത്സരംനിമിത്തം പെരുമ്പടപ്പിലെ പുതിയ ബന്ധുവായ അയിരൂർരാജാവിനെ ഉപദ്രവിച്ചുതുടങ്ങി. അങ്ങനെ ചെയ്യുമ്പോൾ, വീരന്മാരായ

കൊച്ചിരാജാവിനെപ്പോലെയുള്ളവർ വെറുതെയിരിക്കയില്ല; ചാടിവരും; അപ്പോൾ വെട്ടിക്കൊല്ലുകയും ചെയ്യാം; എന്നു നിശ്ചയിച്ചു. രാമവർമ്മൻ=അയിരൂർ നിന്നു ദത്തെടുത്ത തമ്പുരാൻ.

൧൦. പുണ്ണീര്=പുണ്ണിൽനിന്നു വരുന്ന നീര്. എണ്ണില്ലാത്ത=കണക്കില്ലാത്ത.

൧൧. കാരണമായ=മൂലകുടുംബമായ. കാരണമായോർകൾ=കാരണവന്മാർ. പൊന്നെഴുത്തൻപരിച=തങ്കത്തിൽ കൊത്തുപണികളുള്ള പരിച. പിന്നോക്കിൽ=പുറകോട്ട്. കോളരി=നരസിംഹം.

൧൨. പാറനമ്പി, സാമൂതിരിയുടെ ഒരു പ്രസിദ്ധമന്ത്രി. ഒട്ടം=വാത്. വക്കാണം=ഇവിടെ കൊലയെന്നർത്ഥം.

൧൩. വൃത്തി നാഥന്മാർ...=നായകന്മാർ പണ്ട് അവരുടെ ധർമ്മം ഇതുപോലെ അനുഷ്ഠിച്ചിട്ടില്ല.

൧൪. ഉത്തരക്കൂറ്=വടക്കങ്കൂർ. ആദിത്യവർമ്മാവെന്നായിരുന്നു അന്നത്തെ വടക്കങ്കൂർ രാജാവിന്റെ പേർ. രണ്ടുപേരും=വടക്കങ്കൂറും തെക്കങ്കൂറും. പടിഞ്ഞാറേകൂറ്=ആലങ്ങാട്. ഇളങ്ങല്ലൂർ=ഇടപ്പള്ളിസ്വരൂപം. വള്ളുവർമന്നൻ=വള്ളുവക്കോനാതിരി. മുമ്പിലെ താവഴി=മൂത്തതാവഴി. കുംഭഞ്ഞി=ലന്തക്കമ്പനിയെയാണ് ഈ ഗ്രന്ഥത്തിൽ ഈ പദംകൊണ്ടു നിർദ്ദേശിക്കുന്നത്. ചിലപ്പോൾ ലന്തഗവർണ്ണരേയും ഇതിൽ 'കുംഭഞ്ഞി' എന്നു പറയും. സൂര്യസോമാവധി=ആദിത്യചന്ദ്രന്മാരോളം. ഏഷ കുംഭഞ്ഞി ദ്വീപാന്തരേ വാഴും പ്രകാരം കിംവദന്തികേട്ടു. ഈ ദ്വീപാന്തരം സിംഹളദ്വീപാണ്. വൻനദി=രാമേശ്വരത്തിനും കുളമ്പിനും ഇടയ്ക്കുള്ള സമുദ്രത്തെപ്പററിയാണ് കവി ഇങ്ങനെ വർണ്ണിച്ചിരിക്കുന്നത്.

൧൫. വീരിയംചേർ=വീര്യംചേരുന്ന. വീരകേരളമന്നവൻ=ഇത് രാമവർമ്മതമ്പുരാന്റെ അനുജൻ. ലങ്കേശതുല്യൻ=രാവണനെപ്പോലെ പരാക്രമത്തോടുകൂടിയവൻ, കുളമ്പിലാണല്ലോ താമസവും. ചെങ്കതിരോൻ=സൂര്യനെപ്പോലെ ശോഭിക്കുന്നവൻ. ചെങ്കതിരോൻകുലനായകൻ=ശ്രീരാമൻ. ഇവിടെ മൂത്തതാവഴിത്തമ്പുരാനും ലന്തയും ബന്ധുക്കളാണെന്നു ഭേദം. പൂണ്ടു=ആലിംഗനംചെയ്തു, നല്ല സൽക്കാരവാക്കുകൾ ഇത്തരംചൊല്ലി. കസേർ=കസേര. സിദ്ധാന്തം=തീരുമാനം. ബോധിച്ചിരിക്കുന്ന=അറിയുന്ന; സാമർത്ഥ്യമുള്ള. ഇളയതാവഴിയാണ് പെരുമ്പടപ്പിൽ മൂപ്പ്.

൧൬. ഞങ്ങൾ ആരെ ചത്തും രക്ഷിച്ചുവന്നിരുന്നുവോ ആ പറങ്കികൾ ഞങ്ങളെ കൈവിട്ടു. കൊച്ചിരാജാക്കന്മാരുടെ ശത്രുവായ സാമൂതിരിക്കുകൂടിയും ഞങ്ങളെ വാഴിക്കുവാൻ (ആമല്ല) കഴിയുന്നതല്ല; പോർട്ടുഗൽ അങ്ങേപ്പുറത്താകകൊണ്ട്. ഒന്നുമില്ലെങ്കിൽ നമ്മുടെ ശക്തി എത്രമാത്രമെന്നെങ്കിലും ശത്രുക്കളറിയുമെന്നു സാമൂതിരി പറയുന്നു.

൧൭. ചിറാമ്പി=ത്രാമ്പി; പാളയം, വാട=മൺകോട്ട. വെട്ടമല്ലെന്നായി=ഇരുണ്ടു; ഇരുളാകംഗം നേരിട്ടു. അഴിഞ്ഞു=തകർന്നു. പാറക്=പാറ്; ഒരുമാതിരിപടവ്. അറുമാസ്=ഒരുമാതിരിപടവ്. കപ്പിത്താൻ=വെപ്പിലുണ്ടായിരുന്ന പറങ്കിക്കപ്പിത്താൻ. ഡച്ചുകാർ പള്ളിപ്പുറംകോട്ട പിടിച്ചത് കൊല്ലം വൃന്നു കുംഭത്തിൽ ഒരു ചൊവ്വാഴ്ചനാളാണ്. ദുഷ്ടന്റെ അഗ്രജൻ ഖരൻ; ഖരന്റെ മൂക്കിന്റെ പേർചൊല്ലുന്നദേശം ഖരപ്പുറം; കരപ്പുറം. (അപകടമായ ഒരു നിരുക്തം).

൧൮. ലന്തേശ്=ലന്തേശൻ. കോതരമ്മർ=വെട്ടത്തുനിന്ന ദത്തുപുക്കി രാജാക്കന്മാരിൽ നാലാമൻ; അഗ്രഹമായിരുന്ന കൊടുങ്ങല്ലൂർ വാണിരുന്നത്. പർദേശർ=പറങ്കികൾ. പാലിയത്ത് ഇട്ടിക്കോമ്പിയച്ചന്റെ മരുമകൻ ഗോദവർമ്മനെ സഹായിച്ചു. ആഴിതന്മദ്ധ്യേ മരുവും=കൊടുങ്ങല്ലൂർ അന്നു നാലുപുറത്തും ജലത്താൽ ചൂഴപ്പെട്ടിരുന്നു. അമരാൽ=ആഡ്മിറൽ, കപ്പിത്താൻ.

൧൯. തുടർ=ചങ്ങല. നിളെയിരിപ്പാൻ=വളരെക്കാലം ജീവിക്കവാൻ. കോള്ളായ=നല്ലതരമുള്ള.

൨൦. ബദരൻ=ലന്ത (മുൻപു കർപ്പൂരത്തെപ്പററിക്കാണുന്നതുപോലെയുള്ള ഒരു അപകടപ്രയോഗം). ഉണ്ടകൂടാത്ത വെടിവെയ്ക്കുന്നതു ഭംഗിയല്ലെന്നു പാലിയത്തുമേനോനും കൂട്ടരും വിചാരിച്ച് ഒഴിഞ്ഞു. അവക്ക് ഉണ്ടയില്ലായിരുന്നു.

൨൧. പറങ്കികൾ കോട്ടയടച്ചു. അവക്കവേണ്ടി വെളിയിൽനിന്നു യുദ്ധം ചെയ്തുകൊണ്ടിരുന്ന നായന്മാക്ക വെടികൾകൊണ്ടു സഹിക്കവാൻ പാടില്ലാതെയുമായി. നായിമ്മ=നായകത്വം.

൨൨. ചായുക=കീഴടങ്ങുക.

൨൩. മിടമത=സാമത്ഥ്യം.

൨൪. അരി=ഹരി, (ആശ്ചയ്യസൂചകം). പുറനാട്ട്=കർപ്പൂരം. ദേശങ്ങൾക്കെല്ലാം ലക്ഷ്മിപോലെയുള്ള കൊച്ചി.

൨൫. അമ്മതമ്പുരാൻ (റാണി ഗംഗാധരലക്ഷ്മി) മട്ടാഞ്ചേരിക്കോവിലകത്തു താമസമുണ്ടെന്നും, അവിടത്തെയും കൂടെയുള്ള രാജസ്ത്രീകളേയും നമ്പൂതിരിമാരേയും ഉപദ്രവിക്കരുതെന്നും, മൂത്തതാവഴിത്തമ്പുരാൻ ലന്തകളോട്ട മുൻകൂട്ടി ശട്ടംകെട്ടുന്നു. വെള്ളക്കൊടിയും പിടിച്ച് ഇണക്കമെന്നഭാവത്തിലാണ് ലന്തകൾ മുന്നോട്ട ചെന്നതു്. പക്ഷെ വെട്ടത്തുരാജാവ് ഉള്ളുകള്ളി ഉടൻ മനസ്സിലാക്കി.

൨൬. എനിക്കുതന്നെ പക്ഷെ ഈ പട ഒരിക്കവാൻ സാമത്ഥ്യമുണ്ട്. കൊടുങ്ങല്ലൂർക്കോട്ട ഡച്ചുകാർ പിടിക്കുന്നതിനു മുമ്പു പെരുമ്പടപ്പിലെ പ്രതിനിധിയായി അതു രക്ഷിച്ചുവന്നത് ഗോദവർമ്മാവായിരുന്നു.

൨൭. റീകസ്സിലും=ഇതു പോത്തുഗീസുകപ്പിത്താനാണ്. മുഴുവൻ പേർ വെളിപ്പെടുന്നില്ല. പൂമലർമകൾ=നവീനയായ ലക്ഷ്മി. അരിയതിട്ടയും മൂരിയമംഗലവും രണ്ടു നമ്പൂതിരിമാരാണ്. അരിയതിട്ടയെ തിട്ട എന്നു മാത്രമായി ൩൭-ാംപുറത്തു പറഞ്ഞുകാണുന്നു. പക്ഷെ അരിയ(ശ്രേഷ്ഠനായ)തിട്ട എന്നും പദച്ഛേദം ചെയ്യാം. ലന്തകൾവെടിയേററ=ലന്തകളിൽവെടിയേററ.

൨൮. ഉളുക്ക്=തടുക്കുന്നതിനുള്ള ഒരുമാതിരി പയിററുമുറ. കടുകെ=വേഗത്തിൽ. ഉണ്ണന്മർകോയിൽ=ഉണ്ണിരാമൻ കോയിത്തമ്പുരാൻ; അന്നു പെരുമ്പടപ്പിൽ മൂപ്പായിരുന്ന വെട്ടത്തു തമ്പുരാൻ.

൨൯. കിടയ്ക്കുക=ഉത്സരിച്ചു പോർചെയ്യുക. തടുക്കവല്ലാഞ്ഞു=തടുക്കുവാൻ കഴിയാതെ. കുലവെട്ടി=വെട്ടിക്കൊന്നു. ഹരിവരൻ=സുഗ്രീവൻ. വിരതചേതസാ=നൈരാശ്യത്തോടുകൂടി.

൩൦. ചമയുക=ഉണ്ടാകുക. ഇടിയന്മാരുടെ (കുട്ടമിക്കാരുടെ) ശരീരം പോലെയിരുന്നു; അതു തടിച്ചിരുന്നു എന്നു താൽപര്യം. രണ്ടു കണ്ണുകളും ഭയത്താൽ കാണികൾക്കു തുടിച്ചുകൊണ്ടിരുന്നു. കണ്ണെത്തിൽ=ഉച്ചിമാശത്തിൽ. വെരുണ്ട്=വിരണ്ട്. ഞാണ്=ഞെളുങ്ങ്(?).

൧൨. നായ്ക്കർവീട്ടിൽ മേനോൻ കൊച്ചിരാജാക്കന്മാരുടെ ഒരു മന്ത്രിയായിരുന്നു; കൊച്ചി സ്റ്റേററ്മാന്വൽ ൻ൭-ാംവശം നോക്കുക. ആയിരത്തിലധികംപേർ മരിച്ചു. കടല്ക്കനാഥൻ=ചന്ദ്രൻ. കടൽമലക്കോൻ=കുന്നലക്കോൻ; സാമൂതിരി. അഖിതിനന്ദനപുരംഗതർ=ദേവപുരത്തെ ഗമിച്ചവർ; പരലോകപ്രാപ്തർ. നൃപപതിപുരം=കൊച്ചി. നയനവാരിധി=സമുദ്രംപോലെ കണ്ണുനീർ.

൧൩. പുറത്തുപോയവർ=രാജ്യംവിട്ടകിപ്പോയ എന്റെ ജ്യേഷ്ഠന്മാരും. പുറത്തുകാൽവൈരി=പോർട്ടുഗീസുകാരുടെ ശത്രു; ഡച്ച്. നിനച്ചതു സാധിച്ചു=എന്റെ ആഗ്രഹം സാധിച്ചു. റാണിക്കു മൂത്തതാവഴിത്തമ്പുരാൻ രാജ്യം വാഴണമെന്ന തന്നെയായിരുന്നു ആഗ്രഹം; അതിനു പ്രതിബന്ധമായി നിന്നിരുന്നതു രാമർകോയിലും മററുമായിരുന്നു. കോവിലകത്തു പടപൊരുതുന്ന തന്റെ സൈന്യത്തെ രക്ഷിക്കുവാൻ തനിക്കു തിരിയെ പോകണമെന്നു ഡച്ചുകാരുടെ സേനാപതി പറയുന്നു.

൧൪. വരിമിഴിമാർ=വരിമീൻപോലെയുള്ള മിഴിയോടുകൂടിയവർ; സുന്ദരിമാർ.

൧൫. തിട്ട=അരിയതിട്ടനംപൂതിരിയെ ചങ്ങലവച്ചു തല്ലിച്ചു. വെട്ടത്തു രാജാവും പറങ്കികളും അരിയതിട്ടനംപൂതിരിയെ പിടിച്ചു ചങ്ങലവച്ചപ്പോൾ മുരിയമംഗലത്തുനംപൂതിരി ഓടിപ്പോയതായി ഈ ഗ്രന്ഥകാരൻ പറയുന്നു. മുരിയതിട്ടനംപൂതിരിമാർ രണ്ടുപേരെ വിലങ്ങിട്ട ഡച്ചുകാർ കപ്പൽകേററി എന്നു കൊച്ചി ഗ്രന്ഥവരിയിൽ കാണുന്നു. റാണിയുടെ ആശ്രിതന്മാരായ ഈ നംപൂതിരിമാരെ ഇങ്ങനെ ചെയ്യുവാൻ മൂത്തതാവഴിത്തമ്പുരാൻ ഒരിക്കലും അനുവദിച്ചിരിക്കുകയില്ലെന്നുള്ളതിനാൽ പടപ്പാട്ടിലെ പ്രസ്താവം ഒന്നുകൂടി വിശ്വാസയോഗ്യമായി തോന്നുന്നു. വനിതം ചെയ്യുക=കളിക്കുക (പഴയമലയാളം). വിണ്ട=വിരിഞ്ഞ. തണ്ടും=ചേന്നിരിക്കുന്നു. ഇരുവരൊരുവരും=മൂന്നുപേർ; വെട്ടത്തു രാജാവും രണ്ടു മരുമക്കളും. കൊച്ചിയിൽ കയറുക എന്നതു്. ദുർഗ്രഹന്മാർ=(പറങ്കികൾക്കു) പിടിക്കുവാൻ പ്രയാസമുള്ളവർ.

൧൬. കലുഷം=പാപം. ബന്ധുക്കളെക്കൊണ്ടും ശത്രുക്കളെക്കൊണ്ടും വെപ്പിലുള്ളവർ ചത്തു മുടിഞ്ഞു. കുംഭഞ്ഞി=കുമ്പിനിയെ ഡച്ചുഗവർണരെയാണ് ഈ പദംകൊണ്ടു് ഇവിടെ നിർദ്ദേശിക്കുന്നതു്. നീ ദുർബലനാകയാലാണ് എന്റെ കല്പന ലംഘിച്ചതു്.

൧൭. ജയമായാലും അപജയമായാലും ഞാൻ ചെല്ലാം. കുംഭഞ്ഞി സൈന്യം മാത്രമയച്ചുതന്നാൽ മതി. കട്ടമാസ്=കടലാസ്. വേദിയർകോൻ=ചെമ്പകശ്ശേരിരാജാവ്.

൧൮. പക്ഷദേശങ്ങൾ=(അതതു) പക്ഷത്തിലുള്ള ദേശങ്ങൾ. ആ മാരലോകരുടെ സംഭാഷണമാണ് പിന്നീട്ട കവി വർണ്ണിക്കുന്നതു്. എറണാകുളത്തുവച്ചാണ് ആ പട നടന്നതു്.

൧൯. കെരവ്=വൈരം (ഗ്രാമ്യം).

൨൦. വ്യഗ്രിച്ചു=ഏകാഗ്രമായി. വ്യഗ്രിച്ചുവ്യഗ്രിച്ചു=പേടിച്ചുവിറച്ചു. വിണ്ണവർ=ദേവന്മാർ. അമരാൽ കപ്പിത്താനെ അയച്ചുംവച്ചു് കൊച്ചിയിൽതന്നെ ഇരിക്കയായിരുന്നു. തന്റെ ബന്ധുവായ പറങ്കിക്കും വെട്ടത്തുരാജാവിനും വേണ്ടിയാണ് ചെമ്പകശ്ശേരിരാജാവ് അങ്ങനെ ചെയ്തതു്; അതു നന്നായി.

൨൧. കുററി=അതിര്.

൨൨. കോട്ടകൊണ്ടു=കോട്ടപിടിച്ചടക്കി. അന്നേതു്=അന്നത്തേതു്. പ്രത്തുഗാൽ=പോർട്ടുഗൽ. കോട്ടപ്പടി=കോട്ടവാതിൽ. പോർട്ടുഗൽരാജധാനിയും മററും ഇന്നു നിർമ്മിച്ചതല്ല; പണ്ടുപണ്ടേയുള്ളതാണ്. ധൈര്യമുള്ളവർ(ആ ധൈര്യം)

കാട്ടുകയേയുള്ളൂ; അല്ലാതെ വിർവാദം ചെയ്യുകയില്ല. ഉള്ളഭാസ്=(സോൾഭാരിയത്ത്); സോൾജർ; സാമാന്യയോധൻ.

൪൨. ഊടേ=ശ്രദ്ധമായി.

൪൩. വെട്ടിവെളുപ്പിച്ചു=കൊന്ന് ആളില്ലാതെയാക്കി. പൂമി=ഭൂമി. മുന്നൽ = മുന്നിൽ.

൪൪. ഒരുക്കൊന്ന്=ഒക്കെ ഒന്ന്. തെക്കാഭിശയ്യുയയ്യുന്നു=കൊല്ലുന്നു. വാണാൾ=പ്രാണൻ. കാണിപ്പുരവാശം=മലശവും പാരവശ്യം. ആണിപ്പുരിച്=വിശിഷ്ടമായ (യുദ്ധ) സമ്പ്രദായം.

൪൫. വില്ലായമാസം=ധനുമാസം. തെക്കിളംകൂറ്=തെക്കുംകൂറ്. വടക്കുംകൂറ മൂപ്പും തെക്കുംകൂറ് ഇളയയും എന്നായിരുന്ന വയ്പ്. വഞ്ചിപ്പട=വഞ്ചിയിൽനിന്നുകൊണ്ടു യുദ്ധംചെയ്യുന്നതിനു ശീലിച്ചിട്ടുള്ള സൈന്യം. ഇങ്ങനെയുള്ള സൈന്യം ഇവക്കം ചെമ്പകശ്ശേരിരാജാവിനുമുണ്ടായിരുന്നു. ചെമ്പകശ്ശേരിവഞ്ചിപ്പടയുടെ യുദ്ധപാടവം മുൻപു വർണ്ണിക്കപ്പെട്ടിട്ടുണ്ടല്ലോ.

൪൬. കരപ്പുറത്തുള്ളോർ ഭയപ്പെട്ടു മൂത്തതാവഴിമന്നനേയും അമരാധിനേയും ചെന്നുകണ്ടു. അവരാണല്ലോ ഗോദവർമ്മാവിന് ആദ്യം അഭയസ്ഥാനം നല്കിയത്; അതുകൊണ്ടായിരുന്നു ഭയം. ചെമ്പകശ്ശേരിരാജാവിനെ കണ്ടപ്പോൾ മന്നകൾക്കു പൂർവ്വവിരോധം മുഴുവൻ ശമിച്ചത് അവിടത്തെ കുലദൈവമായ പാർത്ഥസാരഥിയുടെ കാരുണ്യത്താലാണെന്നു കവി വർണ്ണിക്കുന്നു.

൪൭. ശുകബ്രഹ്മർഷിയുടെ ശ്രേഷ്ഠത്തിയായി കഥപറയുന്ന കിളിയെ കവി കല്പിക്കുന്നു. ഈ കവിയുടെ കളകാഞ്ചിയിൽ ചില വരികൾ മാത്രാനിയമത്തെ സംപൂർണ്ണമായി അനുസരിക്കുന്നില്ല. 'വിശപ്പ്' എന്നതിൽ 'ശ' കാരത്തിന് ഒരു മാത്രയെയുള്ളൂ. ഇതുപോലെ മററു ചില വരികളിലും കണ്ടുകൊള്ളുക. രാമചരിതകാലത്തും മററും പ്രചുരപ്രചാരമായിരുന്ന ദ്രാവഡരീതിയെയാണ് കവി ഈ വിഷയത്തിൽ അനുകരിക്കുന്നത്.

൪൮. പിടിച്ചഥ=പിടിച്ചതിൽപിന്നീട്. തിരുവിതാംകൂർ മഹാരാജാവിന്റെ സഹായം ഗോദവർമ്മാവിനു ലഭിക്കാത്തതിന്റെകാരണം കാപ്പ്റ്റൻ ന്യൂഹൊഫ് അദ്ദേഹത്തിന്റെ ദേശസഞ്ചാരഗ്രന്ഥത്തിൽ വിശദമായി പ്രസ്താവിച്ചിട്ടുണ്ട്. കൊച്ചിരാജ്യചരിത്രം രണ്ടാംപുസ്തകം നാലാമദ്ധ്യായം നോക്കുക. പിന്നെയും ചെമ്പകശ്ശേരിരാജാവ് ഗോദവർമ്മാവിനോടു ചേരുന്നു. കരമുളക്=കരപ്പുറം.

൪൯. ആറികാട്=ആയ്യാട്ട. മരിവഥി=മരണവേദന. പരുകിസ്സര=കളുകുരിച്ചു. ഇതു ഡച്ചുസൈന്യത്തിന്റെ വർണ്ണനമാണ്. ഇടയ്ക്ക് ഒന്നുരണ്ടുവരികൾ വിട്ടുകാണുന്നു.

൫൦. നരപതി=മൂത്തതാവഴിരാജാവ്. സുർവരജതനുജൻ=ബാലിപുത്രനായ അംഗദൻ. ദേവാൽ എന്ന പദത്തിന്റെ അർത്ഥം വ്യക്തമാകുന്നില്ല.

൫൧. തേവലിച്ചേരിൽ മേനോൻ=ഇതു മട്ടാഞ്ചേരിയുദ്ധത്തിൽ മരിച്ച ആളുടെ അനന്തരവനാവണം. അദിതിസുതപതിസുതൻ=ദേവേന്ദ്രപുത്രനായ ബാലി. തത്സോദരൻ=സുഗ്രീവൻ. കടൽപവനൻ=കടൽക്കാററ്. നടേ=ആദികാലത്ത്. മൂന്നുമൊന്നും=നാലുപേർ. അതായതു പൂർവ്വബന്ധുക്കളായ വടക്കുംകൂർ, ആലങ്ങാട്ട, പറവൂർ, ഈ രാജാക്കന്മാരും പുതിയ ബന്ധുവായ ചെമ്പകശ്ശേരിരാജാവും. ൫൨-ം ൫൩-ം വരികൾ നോക്കുക. പശ്ചിമക്ഷ്മാപൻ=ആലങ്ങാട്ടു തമ്പുരാൻ.

൫൫. ഏറനാടിളമ=കോഴിക്കോട്ട യുവരാജാവ്. രണമരണചരിതർ=യുദ്ധത്തിൽ മരണംപ്രാപിച്ചവർ (അസാധുവായ പ്രയോഗം).

൫൬. പൊരുളുമുതലരചർ=യഥാർത്ഥനാമാക്കളായ പൂർവികരാജാക്കന്മാർ. ചവളം=ഒരുമാതിരി കുന്തം. ഉതിരം=രുധിരം. അളപോലെ പോർചെയ്തു.

൫൭. ആമൂരിമന്നവൻ=സാമൂതിരി. കരുവി=ആയുധം. പുകുന്നു=പുക്ക.

൫൮. ചീര്=ശ്രീ. കററക്കുഴലർ=സ്ത്രീകൾ.

൫൯. വെട്ടിയാർ=വെട്ടി. ആനമേൽനിന്നുകൊണ്ടു ആറ തൊട്ടിനിട്ടിയാലെത്താത്ത വാട (കെട്ടിയാർ) തീർത്തു.

൬൧. വാരിധിത്തേർ=കപ്പൽ. കൊടുങ്ങല്ലൂർ അക്കാലത്തു നാലുഭാഗവും ജലത്താൽ ചുററപ്പെട്ടിരുന്നു എന്ന് ഉപരി പ്രസ്താവിച്ചിട്ടുണ്ടല്ലോ. ചീനി=നങ്കൂരം. കണ്ണയാരൽക്കൂട്ടം=കണ്ണയായുപയോഗിക്കുന്ന ആരൽക്കൂട്ടം.

൬൨. ചാളികം=ജാളിക. വള്ളൂരം=ഉണക്കിയമീൻ. തഞ്ചി=സഞ്ചി.

൬൩. അക്കപ്രിയം=റോസ. വിളുമ്പുവന്നച്ചേല=വിളുമ്പിൽ വർണ്ണഭേദത്തോടുകൂടിയ ചേല. പിണി=പരുപരുത്ത.

൬൪. വെഞ്ചനാദി=വ്യഞ്ജനാദികൾ. നാണിഭം=നാണയം. നാണാത=നാണിക്കാത്ത; ധീരരായ. കരുത്തക്കൂട്ടങ്ങൾ=ഇവർ ഡച്ചുകാരുടെകൂടെ വേലയ്ക്കുനില്ക്കുന്ന കാപ്പിരികൾ. യാപനം=പടച്ചിലവു.

൬൫. പത്തുന്തുറാനനൻ=ആദിശേഷൻ.

൬൬. പാഞ്ചേശനെന്ന പരദേശി=ഇയാൾ പോർത്തുഗീസുകാരുടെ തലവൻ.

൬൭. വെന്നിചേർ=ജയംചേരുന്ന. കുടിപതി=പ്രധാനൻ. കാശ്യപനന്ദനൻ=ഗരുഡൻ. വടക്കർ=മാപ്പിളമാർ.

൬൮. കോത്=കുറവ്. കേട്ടവരിൽ നിന്ന് ഒഴിഞ്ഞ കാളിമകൾ.

---

